2008

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

ജനുവരി

M A L A N K A R A S A B H A






പ. ബസ്സേലിയോസ് ഗീവർഗ്ഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവാ



പ. ബസ്സേലിയോസ് ഔഗേൻ
പ്രഥമൻ കാതോലിക്കാ ബാവാ



പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ്
പ്രഥമൻ കാതോലിക്കാ ബാവാ



പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ്
ദ്വിതീയൻ കാതോലിക്കാ ബാവാ
ഓർമ്മ: ജനുവരി 26,
മൗണ്ട് ഹോറേബ് ആശ്രമം, ശാസ്താംകോട്ട

**പൊതുവായ ഓർമ്മ: ജനുവരി 3, ദേവലോകം അരമന**

# നവതി ആശംസകൾ





മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയ്ക്ക് ദൈവം തമ്പുരാൻ കനിഞ്ഞു നൽകിയ വരദാനമാണ് അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. പുരാതനമായ നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി 1976 ഏപ്രിൽ 1 മുതൽ ദൈവ സ്നേഹത്തിൽ തന്റെ മക്കളെ നയിച്ചുകൊണ്ടിരിക്കുന്ന അഭിവന്ദ്യ പിതാവ് നവതിയിൽ പ്രവേശിച്ചിരിക്കുന്നു.

വൈദിക സെമിനാരി അദ്ധ്യാപകൻ, നാല്പതിൽപരം ആതുരസ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ഉപജ്ഞാതാവ്, 54 ഗ്രന്ഥങ്ങളുടെ രചയിതാവ്, അനീതിക്കും അസമത്വത്തിനും എതിരെ അതിശക്തമായി പ്രതികരിച്ചുകൊണ്ടിരിക്കുന്ന പ്രവാചകശ്രേഷ്ഠൻ, സ്നേഹത്തിന്റെ ഏകമതത്തിൽ ഏവരും ഒന്നാകണമെന്ന വിശ്വസാഹോദര്യത്തിന്റെ പ്രഖ്യാപകൻ, ലോകപ്രശസ്ത ദാർശനികൻ, സുവിശേഷകൻ, ദൈവശാസ്ത്രജ്ഞൻ, സകലത്തിലുമുപരി പട്ടിണിപാവങ്ങളുടേയും നിരാലംബരുടെയും നിരാശ്രയരുടെയും കണ്ണീരൊപ്പുന്ന മനുഷ്യസ്നേഹി, സ്നേഹത്തിന്റെ അപ്പോസ്തോലൻ എന്നീ നിലകളിൽ ശ്രദ്ധേയനായ നമ്മുടെ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിക്ക് മലങ്കരസഭ മാസിക എഡിറ്റോറിയൽ ബോർഡിന്റെയും വായനക്കാരുടെയും പ്രാർത്ഥനാശംസകൾ.

- എഡിറ്റർ

ലക്കം 1,
പുസ്തകം 64
ജനുവരി 2008





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234
Fax : +91 481 2573234





## ഉൾത്താളുകളിൽ

CONTENTS


**20** **കാലികം**
എച്ച്.ഐ.വി. ബാധിതരോടുള്ള ക്രൈസ്തവ സമീപനം
- ഫാ. ജിനേഷ് വർക്കി

**7** **ലേഖനം**
ദൈവഹിതം പോലെ....
*- ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്താ*

**27** **അനുസ്മരണം**
അഭി. കടവിൽ മാർ അത്താനാസിയോസ് തിരുമേനിയുടെ.....
- ഡോ. ഐസക് പാമ്പാടി

**9** ദൈവം ഉപയോഗിക്കുന്ന മനുഷ്യൻ
*- ഫാ. റ്റി. ജെ. ജോഷ്വ*

**4** **എഡിറ്റോറിയൽ**
പുതുവർഷപുലരികൾക്കായി....
*- ഫാ. ഡോ. ജോൺ പണിക്കർ*

**12** **ലേഖനം**
വാങ്ങിപ്പോയവർക്കുവേണ്ടി...
*- ഫാ. ഏബ്രഹാം പാറമ്പുഴ*

**6** **മഹാപുരോഹിത സന്ദേശം**

**15** ഇപ്പോൾ കണ്ണാടിയിൽ...
*- അജി അഞ്ചൽ*

**25** **ആനുകാലികം**
യുക്തിസഹമല്ലാത്ത പരാമർശം
–ഫാ. പി. കെ. വർഗീസ്

**18** മരണം ആത്മീയ വെളിച്ചത്തി....
*- ഫാ. മത്തായി ഒ.ഐ.സി.*

**19** **കവിത**
വെളിച്ചമേ നയിച്ചാലും
*- വർഗീസ് കിഴക്കേമുറി*


## *സ്ഥിരം പംക്തികൾ*

ധ്യാനപംക്തി, വിശ്വാസപാഠം, ബൈബിൾ പദപ്രശ്നം, സുഭാഷിത മിത്രം, വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ, പള്ളി നിർമ്മങ്ങൾ






***Cover Design & Type Setting:-***
**M.S. Graphics, Devalokam.**


## വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| *ഒറ്റപ്രതി* | *: 10 രൂപ* |
| *ഒരു വർഷം* | *: 100 രൂപ* |
| *5 വർഷം* | *: 500 രൂപ* |
| *12 വർഷം (ആയുഷ്കാലം)* | *: 1000 രൂപ* |
| ***വിദേശത്തേക്ക്*** | |
| *ഒരു വർഷം* | *: 1000 രൂപ* |

എഡിറ്റോറിയൽ

# പുതുവർഷപുലരികൾക്കായി ചില പൂർവ്വ പാഠങ്ങൾ

പുതുവത്സരപുലരികളിൽ മനസ്സിന്റെ മറിഞ്ഞുപോയ താളുകളിലേക്ക് നാമൊരു സവാരി നടത്തിയാൽ നമ്മുടെ കാഴ്ചകളേറെയും അവശിഷ്ടങ്ങളുടേതായിരിക്കും. ഹർത്താലുകളും ബന്ദുകളും, തർക്കങ്ങളും കൊലപാതകങ്ങളും, അപകടങ്ങളുമൊക്കെ തട്ടിത്തകർത്ത നമ്മുടെ സംസ്ഥാനം കഴിഞ്ഞവർഷം സംസാരിച്ചതിലധികവും പരസ്പര വിദ്വേഷത്തിന്റെയും നിലവിളികളുടെയും ഭാഷകളായിരുന്നു. മൗലിക സത്യങ്ങൾ ബലികഴിക്കപ്പെട്ട ഭൗമിക-ആത്മീയ മണ്ഡലങ്ങളുടെ അവശിഷ്ടഭൂമിയിൽ നിന്നുയരുന്ന ഭയാനക ശബ്ദങ്ങൾ നിസംഗതയോടെ ശ്രവിച്ച ജനതയാണ് 2008-ലേക്ക് പ്രവേശിച്ചിരിക്കുന്നത്.

മനുഷ്യനെ സർവ്വാധിപതിയായി ചിത്രീകരിക്കുന്ന പാശ്ചാത്യ മിഥ്യാബോധം നമ്മുടെ ജനതയെ അധീനമാക്കിയിരിക്കുന്നതിനാൽ അന്വേഷണങ്ങളൊക്കെ ചൂഷണത്തിന്റെ സാദ്ധ്യതകളിലേക്കാണ് പുരോഗമിക്കുന്നത്. പങ്കാളിത്തപരമായ സഹവർത്തിത്വത്തിലൂടെ ആത്മീയ ഔന്നത്യങ്ങളിലേക്ക് ഉൾപ്രവേശിക്കാമെന്ന പൗരസ്ത്യ ചിന്ത മറന്നുപോയിരിക്കുന്ന ഈ തലമുറയിൽ ബന്ധങ്ങളുടെ കണ്ണികളറ്റുപോയിരിക്കുന്നു. അറ്റുപോയിരിക്കുന്ന ബന്ധങ്ങളുടെ പുനർനിർമ്മിതിയായിരിക്കണം പുതുവത്സരത്തിൽ നമ്മുടെ ലക്ഷ്യം.

**ഭാവഭേദങ്ങളെ തിരിച്ചറിഞ്ഞു ദൈവീകമായി പ്രതികരിക്കുന്നതാകട്ടെ നമ്മുടെ പുതുവത്സര ലക്ഷ്യം**

ക്രൈസ്തവ ലോകം മുഴുവൻ വർണ്ണാഭമായ നക്ഷത്രപ്പൊലിമയിൽ ദൈവത്തിനു സ്തുതി പാടിയ സമയത്തുപോലും രാജ്യങ്ങളുടെ അന്താരാഷ്ട്രബന്ധങ്ങളിലും അധിനിവേശകലാപങ്ങളിലും ആണവഭീഷണിയുലമൊക്കെ ലോകം വീർപ്പു മുട്ടുകയായിരുന്നു. പിഞ്ചു കുഞ്ഞുങ്ങളടങ്ങിയ 'ഡെത്ത് ക്യാമ്പുകളും' ചാനൽ ആക്രമണങ്ങളുമൊക്കെ സാധാരണ സംഭവങ്ങളാവുകയാണ്. മതമൗലികവാദങ്ങളും ഭീകരാക്രമങ്ങളും ലോകരാഷ്ട്രങ്ങൾക്കെല്ലാം സ്ഥിരം തലവേദനയാണ്. ഇങ്ങനെയൊരു കാലത്ത് മലയാളക്കരയിൽ അബ്ക്കാരികളുടെയും വ്യാജമദ്യക്കാരുടെയും പ്രാധാന്യത്തെ പ്രകാശിപ്പിക്കുന്നതായിരുന്നു ഓണാഘോഷവേളയിൽ മാത്രം കേരളീയർ മദ്യത്തിനുവേണ്ടി രണ്ടു കോടിയിലധികം രൂപ ചെലവഴിച്ചുവെന്ന വാർത്ത! ഭാവഭേദങ്ങളെ തിരിച്ചറിഞ്ഞു ദൈവീകമായി പ്രതികരിക്കുന്നതാകട്ടെ നമ്മുടെ പുതുവത്സര ലക്ഷ്യം.

ഭരണാധികാരമെന്നത് അഴിമതി, ഉൾപ്പോര്, തമ്മിലടി, പടലപിണക്കങ്ങൾ എന്നീ വാക്കുകളുടെ പര്യായമായി തീർന്നിട്ടുണ്ട്. ഒന്നരവർഷത്തിന്റെ ഭരണം കൊണ്ടുതന്നെ കേരള ജനത പൊറുതിമുട്ടികഴിഞ്ഞു. 'അരിക്കു പകരം മുട്ടയും പാലും' നിർദ്ദേശിക്കുന്ന അപഹാസ്യ നാട്യത്തിൽ നിന്ന് എങ്ങനെ രക്ഷപെടാമെന്ന ചിന്തയിൽ ജനം അസ്വസ്ഥരാവുകയാണ്. അഴിമതി, കെടുകാര്യസ്ഥത, സ്വജനപക്ഷപാതം, രാഷ്ട്രീയവീതംവയ്ക്കൽ എന്നിവകൊണ്ട് സർക്കാർ സ്ഥാപനങ്ങൾ മാലിന്യ കൂടാരത്തിൽ നിറഞ്ഞു കവിഞ്ഞപ്പോൾ വിദ്യാഭ്യാസ രംഗത്തെ സർവ്വ അഴിമതിയുടെയും ഉത്തരവാദിത്വം സ്വകാര്യ സ്ഥാപനങ്ങളിൽ കെട്ടിവെയ്ക്കുന്നതിൽ സർക്കാർ ഏറെക്കുറെ വിജയിച്ചിട്ടുണ്ട്. രാഷ്ട്രീയ-സാമുദായിക സംഘടനകൾ കണ്ണിചേർന്ന് രൂപം കൊള്ളുന്ന നേരംകൊല്ലി പാർട്ടികളും അത്ഭുതരോഗശാന്തിക്കാരുൾപ്പെടെയുള്ളവരുടെ 'ഉണർവ്വു'യോഗങ്ങളും സാമൂഹ്യാന്തരീക്ഷത്തിൽ വിഷം വമിപ്പിക്കുകയും

കേരളം ആവാസ യോഗ്യമല്ലാതാവുകയും ചെയ്തിരിക്കുന്നു. നേരിന്റെ നിറമുള്ള നുണകളിലൂടെ "സെൻസേഷൻ" ഉണ്ടാക്കി ലാഭം കൊയ്യുന്ന മാധ്യമമാഫിയാകൾ ധാർമ്മികത കൈവെടിയുകയാണ്. സ്വാർത്ഥനാടകത്തിന്റെ "സെൻസേഷൻ" അഭിനേതാക്കളെ അവഗണിച്ച്, ആത്മാർത്ഥമായ സാമൂഹ്യ സേവനം ചെയ്യുന്നവരെ അംഗീകരിക്കുന്ന ഒരു പുതുവർഷം നമുക്ക് യാഥാർത്ഥ്യമാക്കാം.

ക്രൈസ്തവ സഭകൾക്ക് ചില കുറവുകളുണ്ട്. സമൂഹനന്മ ലാക്കാക്കിയുള്ള സേവനങ്ങൾ സഭ നടത്തുന്നുവെന്ന യാഥാർത്ഥ്യം നിലനിൽക്കുമ്പോൾ തന്നെ സഭാസ്ഥാപനങ്ങളുടെ ഭരണനിർവ്വഹണങ്ങളിലെ സുതാര്യതയുടെ അഭാവം സമൂഹത്തിലുയർത്തുന്ന സംശയങ്ങളെ ദുരീകരിക്കുവാനുള്ള ക്രിയാത്മകശ്രമം സഭയിലുണ്ടാകുന്നില്ല. ന്യൂനപക്ഷാവകാശ സംരക്ഷണത്തിലും വിദ്യാഭ്യാസവിഷയങ്ങളിലും സഭാനേതൃത്വങ്ങൾക്ക് സംഭവിച്ചിരിക്കുന്നത് ഇതാണ്. മൗനം ആചരിക്കേണ്ട സമയങ്ങളിൽ അപശബ്ദങ്ങൾ ഉയർത്തുകയും ശബ്ദിക്കേണ്ട സമയങ്ങളിൽ അതിമൗനം പാലിക്കുകയും ചെയ്താൽ സഭയുടെ സാക്ഷ്യം സമൂഹത്തിൽ വികലമാകും. സഭയുടെ സാമൂഹ്യ ബന്ധങ്ങളിലും ആതുര-വിദ്യാഭ്യാസ മേഖലകളിലുമൊക്കെ ലാഭ-നഷ്ടങ്ങൾ മാനദണ്ഡമാക്കാതെ, സുതാര്യത കാത്തുസൂക്ഷിക്കുക എന്നതാണ് സഭകൾക്ക് ഉത്തമസാക്ഷ്യങ്ങൾ ലഭിക്കുവാൻ അനിവാര്യമായിരിക്കുന്നത്.

കഴിഞ്ഞവർഷം മലങ്കരസഭാ വ്യവഹാരങ്ങൾക്കൊരറുതി വരുത്തിക്കൊണ്ട് ബഹു. സുപ്രീം കോടതി വിധി തീർപ്പുണ്ടായിട്ടും സമാധാനവും അനുരഞ്ജനവും ഇപ്പോഴും ഒരുപാടകലെ ഒരു സമാന്തര രേഖയായി കിടക്കുകയാണ്. സഭയെപ്പറ്റി അതിജാഗ്രത പുലർത്തേണ്ട കാലമാണിത്. മലങ്കരസഭയുടെ ചരിത്രപരമായ നിലപാടുകൾ വിശ്വാസികൾക്ക് മനസ്സിലാവുംവിധം പ്രഖ്യാപിക്കുവാൻ ഇനി അമാന്തിക്കരുത്. ആഭ്യന്തര അസ്വസ്ഥതകളും പ്രശ്നങ്ങളും വളർന്നാൽ സഭ ദുർബ്ബലമാകും എന്നതിനാൽ അച്ചടക്കം നഷ്ടപ്പെടാത്തതും ദൈവസ്നേഹത്തിൽ നിറഞ്ഞതുമായ സഭയുടെ വക്താക്കളായി നാം മാറേണ്ടിയിരിക്കുന്നു. പുതിയ മുന്നേറ്റങ്ങൾക്കും വളർച്ചയ്ക്കും ഭൂതകാല പാഠങ്ങൾ സഭയ്ക്ക് സഹായകമാകട്ടെ. എല്ലാ മാന്യ വായനക്കാർക്കും മലങ്കരസഭ മാസികയുടെ പുതുവത്സരാശംസകൾ!

– പണിക്കരച്ചൻ ■

## മലങ്കരസഭ മാസിക എഡിറ്റോറിയൽ ബോർഡ് പുനഃസംഘടിപ്പിച്ചു

പ. സുന്നഹദോസിന്റെ തീരുമാനപ്രകാരം മലങ്കരസഭ മാസികയുടെ എഡിറ്റോറിയൽ ബോർഡ് പുനഃസംഘടിപ്പിച്ച് താഴെ പേരുപറയുന്നവർക്ക് പ. ബാവാതിരുമനസ്സുകൊണ്ട് കല്പന നൽകി.

സഖറിയാസ് മാർ അന്തോണിയോസ്, ഡോ. യൂഹാനോൻ മാർ മിലിത്തോസ്, ഫാ.ഡോ. ജോൺ പണിക്കർ, ഫാ. റ്റി.ജെ. ജോഷ്വ, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. കെ. റ്റി. ഫിലിപ്പ്, എറണാകുളം, ഡോ. ജോർജ്ജ് ജോസഫ്, (സഭാ സെക്രട്ടറി)' ഡോ. പി.എം. മാത്യു വെല്ലൂർ, പ്രൊഫ. ഡോ. എം. പി. മത്തായി, അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ, ശ്രീ. മാമ്മൻ വർഗീസ്, പ്രൊഫ. എ.ഐ. മേരി, പ്രൊഫ. മേരി മാത്യു, ഫാ.റ്റി.എ. ഇടയാടി, ഫാ. തോമസ് പി. മുകളിൽ

മലങ്കരസഭ മാസിക

### വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ. |

***വിദേശത്തേക്ക്***

ഒരു വർഷം : 1000 രൂപ

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |



# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

പുതിയ ഒരു വർഷത്തിലേക്ക് നാം പ്രവേശിച്ചിരിക്കുകയാണ്. കഴിഞ്ഞ വർഷത്തിൽ നമുക്ക് സന്തോഷം ഉളവാക്കുന്നതും നമ്മെ ദുഃഖിപ്പിക്കുന്നതുമായ വിവിധ സംഭവങ്ങൾക്ക് നാം സാക്ഷ്യം വഹിച്ചു. അവയിൽ ചിലതൊക്കെ വിസ്മൃതിയിലാകേണ്ടതും മറ്റു ചിലത് നമ്മുടെ മനസ്സിൽ സ്ഥിരമായി തങ്ങി നിൽക്കുന്നവയും ആയിരിക്കും. പുതിയ വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്ന നമുക്ക് ദൈവത്തിന്റെ ധാരാളം കൃപ ജീവിതമുന്നേറ്റത്തിന് അത്യന്താപേക്ഷിതമാണ്. നന്മതിന്മകളെ വേർതിരിച്ചറിഞ്ഞ് തിന്മയെ തള്ളുകയും നന്മയെ ഉൾക്കൊള്ളുകയും ചെയ്യുക എന്നതാണ് നമ്മുടെ കർത്തവ്യം. 'കണ്ടാലും ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെ ഇരിക്കും' എന്നരുളിച്ചെയ്ത കർത്താവിന്റെ സാന്നിദ്ധ്യം നമ്മോടുകൂടെയുണ്ട്. അവൻ നൽകുന്ന വാഗ്ദാനങ്ങളാണ് നമ്മെ ഉത്സുകരാക്കുന്നത്. ദൈവത്തെ അനുസരിക്കുകയും ദൈവജനത്തെ ആദരിക്കുകയും ചെയ്യുന്ന ജീവിത ക്രമമാണ് നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നത്. 2008-ാം ആണ്ടിലെ നമ്മുടെ ജീവിതവും പ്രവർത്തനങ്ങളും ദൈവത്തിന് വിരുദ്ധമായതൊന്നും നാം ചെയ്യുകയില്ലെന്ന പ്രതിജ്ഞ നമുക്ക് ദൈവതിരുമുമ്പാകെ എടുക്കാം. എല്ലാവർക്കും പുതുവത്സരത്തിന്റെ നന്മയും സന്തോഷവും ഹൃദയപൂർവ്വം ആശംസിക്കുന്നു.

> "ദൈവത്തെ അനുസരിക്കുകയും ദൈവജനത്തെ ആദരിക്കുകയും ചെയ്യുന്ന ജീവിത ക്രമമാണ് നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നത്."

ജനുവരി 15-ന് പ. ദൈവമാതാവിനെ പ്രത്യേകമായി സ്മരിക്കുന്ന ദിനമാണല്ലോ! നമ്മുടെ കർത്താവിനെ, കാലത്തികവിൽ പ്രസവിച്ച അമ്മ സഭയിലെ മാതാവാണെന്ന് നാം ഓർക്കണം. വിത്തുകൾക്കുവേണ്ടി വി. കന്യകമറിയാമിനെ സ്മരിക്കുമ്പോൾ 'മറിയാമെന്ന വരണ്ട ഭൂമി (കന്യക)യിൽ നിന്ന് മുളച്ചു വളർന്ന സസ്യമായ കർത്താവിന്റെ തണലിലാണ് നാമെന്നോർക്കണം. നിത്യകന്യകയും ഭാഗ്യവതിയുമായ പ. ദൈവമാതാവിന്റെ സ്മരണ പുതുക്കൽ വിശ്വാസികളായ ഏവർക്കും വിശുദ്ധിയിൽ ജീവിക്കുന്നതിനു മുഖാന്തിരമാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.'

വീണ്ടും വാത്സല്യമുള്ളവരേ,

ജനുവരി മാസം ബലഹീനരായ നമ്മുടെ മുൻഗാമികളായ പിതാക്കന്മാരെ പ്രത്യേകം അനുസ്മരിക്കുന്ന മാസം കൂടിയാണല്ലോ! പ്രാർത്ഥനയുടെയും തപസ്സിന്റെയും ശക്തിയിൽ സഭാനൗകയെ നയിച്ച് മഹത്വീകരണത്തിൽ പ്രവേശിച്ച പിതാക്കന്മാരെ അനുസ്മരിക്കുന്ന നാം അവരുടെ ജീവിതമാതൃക പിൻപറ്റുവാൻ യത്നിക്കണം. പിതാക്ക്മാരുടെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും നമുക്കു വേണ്ടിയും നമ്മോടൊപ്പവും ഉണ്ടെന്ന് ഉറച്ചു വിശ്വസിച്ചു ജീവിക്കുക.

പ്രതിസന്ധികൾ ധാരാളം ഉണ്ടായിട്ടുണ്ടെങ്കിലും തളരാതെ മുന്നേറുന്ന ഒരു സഭയാണ് ഭാരതസഭ. അച്ചടക്കമുള്ള തലമുറകൾ സഭയിൽ ഉണ്ടായിരുന്നു എന്നതു തന്നെയാണ് അതിന്റെ പ്രധാന കാരണം. സഭാ മക്കൾ എന്ന നിലയിൽ കാലത്തിന്റെ മാറ്റത്തെ മനസ്സിലാക്കി അടിസ്ഥാന പ്രമാണങ്ങളിൽ നിന്നു വ്യതിചലിക്കാതെ സത്യവിശ്വാസ സംരക്ഷകനായി ദൈവഭയവും മനുഷ്യനെ ശങ്കയും ഉള്ളവരായി ജീവിക്കുവാൻ ഏവർക്കും സാധ്യമാകണം.

സർവ്വശക്തനായ ദൈവം നിങ്ങൾ ഏവരെയും അനുഗ്രഹിക്കട്ടെ.

ലേഖനം

# ദൈവഹിതം പോലെ.....

- ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

**കോ**ളിൻ വിൽസൺ എന്ന ചിന്തകൻ നല്കുന്ന ഒരു സ്വഭാവ വിശേഷണമാണ് 'outsider' എന്നുള്ളത്. അതിനു പറ്റിയ പരിഭാഷ 'പുറമേയുള്ളവൻ' എന്നു പറയാം. എന്നാൽ അദ്ദേഹം നൽകുന്ന വ്യാഖ്യാനം-അകത്തു നിന്നുകൊണ്ട് അകലം സൃഷ്ടിക്കുന്നവൻ എന്നാണ്. സഭയിലും സമൂഹത്തിലും നിന്നുകൊണ്ട് ചിന്തയിലും പ്രവർത്തനത്തിലും പുതുമയുടെ അകലം സൃഷ്ടിച്ച ആത്മിയ പിതാവാണ് അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്. ചിന്തകൊണ്ടും പ്രഭാഷണം കൊണ്ടും പ്രവർത്തനം കൊണ്ടും പരുമല തിരുമേനി സൃഷ്ടിച്ച 'പുതുമ' മലങ്കര സഭയ്ക്കു അഭിമാനവും അലങ്കാരവുമായി, അനേകായിരങ്ങൾക്കു അനുഗ്രഹമായി. താൻ കടന്നു വന്ന വഴികളിൽ, ദൈവസ്നേഹത്തിന്റെ പരിമളം പരത്തി, നന്മയുടെ പൂക്കൾ വിരിയിച്ച്, മതേതരത്വത്തിന്റേയും മാനവികതയുടേയും മനുഷ്യത്വത്തിന്റേയും സന്ദേശവാഹകനായി, ആലംബഹീനരോടു ആർദ്രതയുള്ള ആത്മീയ പിതാവായി, സുവിശേഷ പ്രവർത്തനങ്ങളെ ആത്മാവിന്റെ അടങ്ങാത്ത തേക്കമാക്കി, അഭി. തിരുമേനി നവതിയുടെ ചുവട്ടിലും ചുറുചുറുക്കോടെ ചുവടടികൾ വയ്ക്കുന്നു, അനുഗമിക്കുവാൻ അനുകരിക്കുവാൻ അനേകർക്കു അത്താണിയായിരിക്കുവാൻ.

സാമ്പത്തിക ഇടപാടുകളിൽ സുതാര്യതയുടെ സൂക്ഷ്മത നിലനിർത്തുന്നതിൽ, ആർജ്ജിക്കുന്നതെല്ലാം പ. സഭയുടെ പേരിൽ മാത്രം ആയിരിക്കണമെന്ന നിർബന്ധബുദ്ധിയിൽ, മറ്റുള്ള ജീവിതങ്ങൾക്കു തന്റെ ജീവിതം എന്നും ഒരനുഗ്രഹമായിരിക്കണമെന്ന ആത്മീയ ദർശനത്തിൽ, വാക്കും പ്രവൃത്തിയും തമ്മിൽ അധികം അന്തരമുണ്ടാകരുതെന്ന ആഗ്രഹത്തിൽ, ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപമാണെന്ന ഉത്തമബോദ്ധ്യത്തിൽ, ദൈവം തന്നിരിക്കുന്ന താലന്തുകൾ ദൈവതിരുനാമ മഹത്വത്തിനു കഷ്ടപ്പെടുന്നവർക്കു പങ്കിടുവാൻ കൂടിയുള്ളതാണെന്ന പൂർണ്ണവിശ്വാസത്തിൽ, ജീവിതത്തിൽ ലഭിക്കുന്ന ഓരോ നിമിഷവും ദൈവത്തിന്റെ ദാനമാകയാൽ ശ്രദ്ധയോടെ കൈകാര്യം ചെയ്യുമെന്ന താത്പര്യത്തിൽ, "ഉത്സാഹത്തിൽ മടുപ്പില്ലാതെ, ആത്മാവിൽ എരിവുള്ളവനായി" തിരുമേനി

തന്റെ ധന്യ ജീവിതം തുടരുന്നു.

അധികാരത്തോടുള്ള അനാഭിമുഖ്യം അകലം സൃഷ്ടിച്ച മറ്റൊരു മേഖലയാണ്. ആരോഗ്യത്തോടെ അധികാരം കൈമാറുവാൻ കാണിച്ച വിശാല മനസ്കത അധികമാരും കാണിച്ചിട്ടില്ലാത്ത മാതൃകയാണ്. ഭാരതത്തിന്റെ അഭിമാനവും മുൻ രാഷ്ട്രപതിയുമായിരുന്ന ശ്രീ. എ.പി.ജെ. അബ്ദുൾകലാം 'വഴിവെളിച്ചങ്ങൾ' എന്ന തന്റെ പുസ്തകത്തിന്റെ മുഖവുരയിൽ എഴുതി, "...ചിലർ വഴിയടയാളങ്ങൾ പ്രത്യക്ഷമാകുന്നു, വഴികാട്ടികളാകുന്നു, ശരിയായ മാർഗ്ഗം കാട്ടിത്തരുന്നു. ഈ ലോകവ്യവഹാരത്തിൽ മനുഷ്യ ജീവികളെ കൂടുതൽ ഉയർന്ന തലങ്ങളിലേക്കു നയിക്കുകയാണ് അവയുടെ നിയോഗം. കർമ്മനിരതനായി തിരുമേനി ഇന്നും നടത്തുന്ന കാര്യം ഇതു തന്നെ. സകലത്തിനും കുറ്റം മാത്രം കണ്ടെത്തുന്നവർ എന്നും എല്ലാ സമൂഹത്തിലുമുണ്ടല്ലോ. കുറ്റാരോപണങ്ങളിൽ തളരുന്നില്ല. മറ്റു മതങ്ങളോടും മതസ്ഥരോടും തിരുമേനി പുലർത്തുന്ന സഹിഷ്ണുതയുടേയും ബഹുമാനത്തിന്റേയും ആത്മാവ് തിരുമേനിയുടെ മാറ്റു വർദ്ധിപ്പിക്കുന്ന മറ്റൊരു രംഗമാണ്. മതം കലഹത്തിനും കലാപത്തിനുമല്ല. മനുഷ്യസ്നേഹത്തിനും സേവനത്തിനുമാണെന്ന് ഉറക്കെ പ്രഖ്യാപിക്കുവാൻ തിരുമേനി മടിക്കുന്നില്ല.

ത്രീയേകദൈവം എല്ലാവർക്കും ദൈവം
ഹിന്ദുവിനും മുസൽമാനും
ശ്രീയാർന്ന ദൈവം സ്നേഹാബ്ധി തന്നെ
നിത്യസത്യ സ്നേഹരൂപീ

എന്ന തിരുമേനിയുടെ ഈരടികൾ തന്നെ ഉദാഹരണം. അടുത്ത കാലത്ത് തിരുമേനി എഴുതിയ ഗ്രന്ഥങ്ങളിലേയും മുഖ്യ സന്ദേശവും ഇതു തന്നെയാണ്. പുതിയ പദാവലികൾ സൃഷ്ടിച്ചും തിരുമേനി സമൂഹത്തിൽ ചലനങ്ങൾ സൃഷ്ടിക്കുന്നു. നിർമതത്വം, നിർമ്മനുഷത്വം, അദ്വൈത ദൈവം തുടങ്ങിയവ അവയിൽ ചിലതു മാത്രം.

അകത്ത് നിന്നും പുറത്തു നിന്നും ധാരാളം വിമർശനങ്ങൾ ഒരുപോലെ നേരിട്ടു. പല കാര്യങ്ങളിൽ തെറ്റിദ്ധരിക്കപ്പെട്ടു. മേല്പട്ട സ്ഥാനത്തേക്കു ആദ്യം തെരഞ്ഞെടുത്തെങ്കിലും വാഴിച്ചില്ല. യാതൊരു പരാതിയോ പരിഭവമോ പ്രകടിപ്പിച്ചില്ല. തന്നോടുകൂടി തെരഞ്ഞെടുക്കപ്പെട്ടവരുടെ സ്ഥാനാരോഹണത്തിനു കാപ്പയിട്ടു ശുശ്രൂഷയിൽ ഒരു സഹായിയായി സമ്പൂർണ്ണ സംതൃപ്തിയോടെ സഹകരിച്ചു. എന്നും അച്ചടക്കമുള്ള ഒരു സഭാംഗമായി, സഭാപ്രവർത്തകനായി, സഭയുടെ മഹത്വം മാത്രം മനസ്സിൽ കരുതി നിലകൊണ്ടു. ജീവിതത്തിൽ ഉയർച്ച-താഴ്ചകളിലൂടെ കടന്നുപോയിട്ടുള്ള അനേക അവസരങ്ങൾ ഉണ്ട്. ഉയർച്ചയിൽ മതി മറന്നിട്ടില്ല. താഴ്ചയിൽ നിരാശനായി തകർന്നിട്ടില്ല. ജീവിതത്തിന്റെ എല്ലാ ഉയർച്ച-വിജയ-നേട്ടങ്ങളുടേയും ഏക കാരണം "അതു കർത്താവാകുന്നു" എന്നു പൂർണ്ണമായി വിശ്വസിക്കുന്ന തിരുമേനി, പരാജയം തന്റെ പാപം കൊണ്ടു മാത്രമാണെന്നു പരസ്യമായി ഏറ്റു പറയുവാൻ മടിക്കുന്നില്ല. തന്റെ സമ്പൂർണ്ണ ജീവചരിത്രത്തിനു 'അതു കർത്താവാകുന്നു' എന്നു തലക്കെട്ട് തിരുമേനി തന്നെ നിർദ്ദേശിക്കുകയായിരുന്നു. പ്രോട്ടസ്റ്റന്റ് വിശ്വാസക്കാരൻ എന്നും കമ്മ്യൂണിസ്റ്റുകാരനെന്നും വിളിക്കപ്പെട്ടപ്പോഴും ഒരു ഉറച്ച ഓർത്തഡോക്സ് വിശ്വാസിയായി, യാമപ്രാർത്ഥനകൾ തെറ്റിക്കാതെ, അനുഷ്ഠാനങ്ങളിൽ മുടക്കം വരുത്താതെ ഈ പ്രായത്തിലും മുന്നോട്ടു പോകുന്നു. പ്രഭാത-സായാഹ്ന നടത്തകളേപ്പോലും രഹസ്യപ്രാർത്ഥനകളുടെ ആവർത്തനാവസരങ്ങളാക്കിയിരിക്കുകയാണ്. "എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവുമാണെന്ന" പൗലോസ് അപ്പോസ്തോലന്റെ പ്രഖ്യാപനമായിരുന്നു ഒരു കാലത്തെ ഉരുവിടീൽ എങ്കിൽ ഇപ്പോൾ തിരുമേനി എത്തിയിരിക്കുന്നതു "കർത്താവായ യേശുവേ പാപിയായ എന്നോടു കരുണ തോന്നണമേ" എന്ന Jesus prayer-ൽ ആണ്.

ജീവിതത്തെ എന്നും "something beautiful for God and others" ആയിരിക്കണമെന്നാഗ്രഹിക്കുന്ന തിരുമേനിയുടെ അവശേഷിക്കുന്ന ഏക ആഗ്രഹം-എരിഞ്ഞണയുന്ന ഒരു മെഴുകുതിരിപോലെ തന്റെ അന്ത്യവും ആയിരിക്കണമെന്നാണ്-എരിഞ്ഞുകൊണ്ടു തന്നെ അണയുക. അതു തിരുമേനിയുടെ ഭാഷയിൽ തന്നെ പറഞ്ഞാൽ "ദൈവഹിതം പോലെ ആയിരിക്കട്ടെ." തൊണ്ണൂറിലേക്കു കടക്കുന്ന തിരുമേനിക്കു ശാരീരിക ബലഹീനതകളും പരിമിതികളും പലതുണ്ട്. പലതിനേയും ഗൗനിക്കാറില്ല എന്നതാണു സത്യം. ഊണിലും ഉറക്കത്തിലും മിഷനെപ്പറ്റി മാത്രം ചിന്തിക്കുന്ന തിരുമേനി, റോബർട്ട് ഫ്രോസ്റ്റ് പറഞ്ഞിട്ടുള്ളതുപോലെ "Miles to go before i sleep and miles to go before i sleep" എന്നു ചിന്തിക്കുന്നതിൽ അത്ഭുതപ്പെടാനില്ലല്ലോ.

ഞങ്ങളുടെ ആത്മീയ പിതാവേ, അനേകരെ ആത്മീയ രംഗത്തേക്കു കൈപിടിച്ചു കയറ്റിയ ശ്രേഷ്ഠ പുരോഹിതാ-നവതി മുഹൂർത്തത്തിൽ ആത്മാർത്ഥതയുടെ ആയിരമായിരം പ്രമാണം അങ്ങയുടെ പാദാരവിന്ദങ്ങളിൽ അഭിമാനപുരസ്സരം സമർപ്പിക്കട്ടെ. ■

നവതി

ഫാ. റ്റി. ജെ. ജോഷ്വ

# ദൈവം ഉപയോഗിക്കുന്ന മനുഷ്യൻ



**സെമിനാരിയിൽ വിദ്യാർത്ഥികൾക്ക് ഒരു ഉത്തമ "റോൾ മോഡൽ" ആയിരുന്നു തിരുമേനി. ആരാധനയിൽ സംബന്ധിക്കുന്നതിലുള്ള നിഷ്ഠ, ഒരു ക്ലാസ്സു പോലും നഷ്ടപ്പെടുത്താതെ കൃത്യമായി കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിലെ തീക്ഷ്ണത, പരസ്പര ബന്ധം സ്നേഹത്തിന്റെയും കൂട്ടായ്മയുടെയും അടിസ്ഥാനത്തിൽ സംരക്ഷിക്കുന്നതിലുള്ള നിർബന്ധം.**

നവതിയുടെ നിറവിൽ എത്തി നൽക്കുമ്പോഴു യുവചൈതന്യത്തോടെ കർമ്മമേഖലയിൽ സജീവമായിത്തുടരുന്ന അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയെപ്പറ്റി അദ്ദേഹത്തിന്റെ ഒരു ദീർഘകാല സഹപ്രവർത്തകനായ എനിക്ക് അഭിനന്ദനത്തോടും അഭിമാനത്തോടും കൂടി മാത്രമേ അനുസ്മരിക്കാനാവൂ. അദ്ദേഹത്തെപ്പറ്റി പറയുമ്പോൾ ഒട്ടേറെ വിശേഷണങ്ങൾ കൂട്ടിച്ചേർക്കാനുണ്ടാകും. ഉജ്വലനായ വാഗ്മി, അതുല്യനായ വേദവ്യാഖ്യാതാവ്, സമകാലീന സമൂഹത്തെ ദൈവീക വെളിപ്പാടിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുന്ന വേദശാസ്ത്രജ്ഞൻ, ദരിദ്ര വിഭാഗത്തെപ്പറ്റി കരുതലുള്ള മനുഷ്യസ്നേഹി, അനീതിക്കും അധർമ്മത്തിനുമെതിരായി ധാർമ്മിക രോഷം കൊള്ളുന്ന സാമൂഹ്യ പ്രവർത്തകൻ, ധനത്തോട മമത കാണിക്കാത്ത ഉത്തമകാര്യവിചാരകൻ, എപ്പോഴും കടന്നെത്താൻ സ്വാതന്ത്ര്യവും പ്രേരണയും നൽകുന്ന ആത്മീക പിതാവ്, വിശ്വാസമർപ്പിക്കാവുന്ന ഒരു നല്ല സ്നേഹിതൻ. ഇതെല്ലാമാണ് അഭി. തിരുമേനി. സഹപ്രവർത്തകരെ വിശ്വസിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും അവർക്ക് ഉയർന്നുവരാൻ സാഹചര്യമൊരുക്കുകയും ചെയ്യുന്ന തിരുമേനിക്ക് എല്ലാ രംഗത്തും അസാമാന്യ പിന്തുണയും സഹകരണവും ലഭിക്കുന്നു എന്നത് അദ്ദേഹത്തിന്റെ നേതൃത്വശൈലിയുടെ പ്രത്യേകത കൊണ്ടാണ്.

അരനൂറ്റാണ്ടിലേറെക്കാലം അദ്ദേഹത്തോടൊന്നിച്ചു പ്രവർത്തിക്കാൻ കഴിഞ്ഞ എനിക്ക് ആ വ്യക്തിത്വത്തെക്കുറിച്ചും, നേട്ടങ്ങളെക്കുറിച്ചും ഏറെ പറയാൻ കഴിയും. എന്നാൽ ഞാൻ രണ്ടു കർമ്മമേഖലകളെക്കുറിച്ചു മാത്രം പരാമർശിക്കുന്നു. കാരണം അവിടെ ഞാൻ അടുത്തു പ്രവർത്തിക്കുകയും ആധികാരികമായി മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്. ഒന്ന്, സെമിനാരിയുടെ വൈസ് പ്രിൻസിപ്പൽ, പ്രൊഫസർ എന്നീ സ്ഥാനത്ത്:

ഇത്രയും ദീർഘകാലം സെമിനാരി അദ്ധ്യാപകനായി ഇരുന്നിട്ടുള്ള മറ്റൊരു വ്യക്തിയും നമ്മുടെ സഭയിൽ ഇല്ല. വിദ്യാർത്ഥികൾക്കും സഹപ്രവർത്തകർക്കും എല്ലാം വിധത്തിലും മാതൃകയായിരുന്നു അദ്ദേഹം. ചെറുപ്പത്തിൽ ടി.ടി.സി. പാസ്സായി. ഹ്രസ്വകാലം അദ്ധ്യാപനം നടത്തിയരുന്നതുകൊണ്ട്, പിൽക്കാല പ്രവർത്തനത്തിന് അടിത്തറ പാകിയിരുന്നു. അദ്ധ്യാപനത്തിന്റെ സാങ്കേതിക വശങ്ങളും മറ്റും അങ്ങനെ സ്വായത്തമായിരുന്നതുകൊണ്ടും, സ്വയമേ ആശയസംവേദനത്തിനുള്ള നൈപുണ്യം കൊണ്ടും അദ്ദേഹം സെമിനാരിയിലെ മികച്ച അദ്ധ്യാപകനായി പരിലസിച്ചു. അദ്ദേഹം സെമിനാരിയിൽ പഠിപ്പി

ക്കാത്ത വിഷയങ്ങൾ ചുരുക്കമാണ്. ആദ്യകാലങ്ങളിൽ അദ്ധ്യാപകർ അഞ്ചു പേർ മാത്രമായിരുന്നു. അതുകൊണ്ട് പലവിഷയങ്ങൾ കൈകാര്യം ചെയ്യേണ്ടുവന്നു. ബൈബിൾ അദ്ദേഹത്തിനു ഏറെ പ്രിയപ്പെട്ട വിഷയമാണ്. അനേക വർഷം പുതിയ നിയമ വിഷയങ്ങൾ പഠിപ്പിച്ചു. പ്രത്യേകിച്ച് സുവിശേഷങ്ങളെക്കുറിച്ചുള്ള ക്ലാസ്സുകൾ വൈദികർക്ക് ഞായറാഴ്ചത്തെ പ്രസംഗങ്ങൾ ഒരുക്കുന്നതിന് ഏറെ പ്രയോജകീഭവിച്ചു. ദൈവശാസ്ത്രത്തിന്റെ വിവിധ ശാഖകൾ, ധർമ്മശാസ്ത്രം, മിസ്സിയോളജി ഇങ്ങനെ നീണ്ടു പോകുന്നു വിഷയങ്ങൾ. സമകാലീന ദൈവശാസ്ത്രവും മിസ്സിയോളജിയും ഏറെക്കാലം ആധികാരികമായി അദ്ദേഹം കൈകാര്യം ചെയ്തു. വിദ്യാർത്ഥികളിൽ മിഷനെപ്പറ്റിയുള്ള ഒരു അവബോധവും ആ രംഗത്ത് സഭ അധികമായി കടന്നു വരേണ്ടതിന്റെ ആവശ്യബോധവും ഉളവാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഇതര മതങ്ങളെക്കുറിച്ചുള്ള ക്ലാസ്സുകൾ അത്യന്തം വിജ്ഞാനപ്രദങ്ങളായിരുന്നു. നിസ്തുലനായ ക്രിസ്തുവിനെപ്പറ്റിയും, ക്രിസ്തുവിൽക്കൂടിയുണ്ടായ ദൈവവെളിപാടിനെപ്പറ്റിയും അർത്ഥശങ്കയ്ക്കിടയില്ലാതെ വ്യക്തമാക്കിക്കൊണ്ടാണ് ഇതരമതങ്ങളിലെ വെളിപാടിനെപ്പറ്റി പ്രതിപാദിക്കുക.

ത്രിത്വസിദ്ധാന്തത്തെക്കുറിച്ചുള്ള അടിസ്ഥാനവിശ്വാസമാണ് ദൈവസ്നേഹത്തെക്കുറിച്ചും, സ്നേഹപ്രവർത്തനങ്ങളെക്കുറിച്ചുമുള്ള വീക്ഷണങ്ങൾക്ക് പ്രേരണയായിട്ടുള്ളത്. അദ്ദേഹത്തിന്റെ ദൈവശാസ്ത്രപരമായ ചില വീക്ഷണങ്ങളോടു വിയോജിപ്പുള്ളവർ കണ്ടേക്കാം. ചിന്തക്കും വീക്ഷണത്തിനും രൂപപരിണാമം പ്രാപിച്ചിട്ടുണ്ട് എന്ന് ദീർഘകാലസമ്പർക്കത്തിൽ നിന്ന് എനിക്കു തോന്നിയിട്ടുണ്ട്. നിഖ്യാവിശ്വാസപ്രമാണത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വ്യാഖ്യാനകൃതി പല പതിപ്പുകൾ ഉണ്ടാകത്തക്കവണ്ണം പ്രചാരവും അംഗീകാരവും ആർജ്ജിക്കുകയുണ്ടായി. പ്രസിദ്ധങ്ങളായ അനവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള അദ്ദേഹത്തിന്റെ ആദ്യകാലകൃതികളിൽ പ്രധാനപ്പെട്ടതാണ് അത്.

സെമിനാരിയിൽ വിദ്യാർത്ഥികൾക്ക് ഒരു ഉത്തമ "റോൾ മോഡൽ" ആയിരുന്നു തിരുമേനി. ആരാധനയിൽ സംബന്ധിക്കുന്നതിലുള്ള നിഷ്ഠ, ഒരു ക്ലാസ്സു പോലും നഷ്ടപ്പെടുത്താതെ കൃത്യമായി കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിലെ തീക്ഷ്ണത, പരസ്പര ബന്ധം സ്നേഹത്തിന്റെയും കൂട്ടായ്മയുടെയും അടിസ്ഥാനത്തിൽ സംരക്ഷിക്കുന്നതിലുള്ള നിർബന്ധം, ലഭിക്കുന്ന വരുമാനത്തിൽ നിന്ന് ഒരു ഭാഗം വേർതിരിച്ച് സുവിശേഷപരമായ കാര്യങ്ങൾക്കും അശരണരെ സഹായിക്കുന്നതിനുമായി നൽകുക, സുവിശേഷപ്രവർത്തനങ്ങളിൽ അലസതയോ അജാഗ്രതയോ വരാതിരിക്കാൻ പ്രേരിപ്പിക്കുക ഇങ്ങനെ പോകുന്നു വിദ്യാർത്ഥികൾക്ക് പിൻപറ്റുവാനുള്ള അനവധി കാര്യങ്ങൾ. "സ്റ്റുവേർഡ്ഷിപ്പ് ഫണ്ട്" എന്ന ആശയം പ്രാവർത്തികമാക്കിയതു തിരുമേനിയാണ്. ഇന്ന് സെമിനാരിയിലെ ഒരു പ്രധാന "ചാരിറ്റി പ്രോജക്റ്റായി" പ്രവർത്തിച്ചു വരുന്നു. വർഷം തോറും ഒന്നരലക്ഷം രൂപായോളം വിവിധ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കാൻ കഴിയുന്നു. ഇപ്പോൾ ഏതാണ്ട് ഇരുപത്തഞ്ചു വർഷമായി ഈ പദ്ധതിയുടെ ചുമതല ഞാൻ വഹിച്ചു പോരുന്നു. അതുപോലെ സെമിനാരിയിൽ നിന്നും നടത്താവുന്ന "പാരിഷ്മിഷൻ" പരിപാടിക്കും ബീജാവാപം കുറിച്ചതു തിരുമേനിയാണ്. അതിന്റെ ഉത്ഭവം മുതൽ അതിന്റെ അമരത്തു ഞാനും പ്രവർത്തിച്ചു പോന്നു.

വിദ്യാർത്ഥികളെ ചെറിയ ഗ്രൂപ്പായിട്ടും ഒറ്റയ്ക്കായും കണ്ട് അവരുമായി ആശയവിനിമയം നടത്തുന്നതിനും, അവരുടെ പ്രയാസങ്ങളും പ്രശ്നങ്ങളും ചർച്ച ചെയ്ത് പരിഹാരം നിർദ്ദേശിക്കുന്നതിനും, പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ കൂട്ടായ്മ നടത്തുന്നതിനും ഉത്സാഹിച്ചിരുന്നു. ഇത്തരത്തിലുള്ള ഫെല്ലോഷിപ്പ് മീറ്റിംഗുകൾ വിദ്യാർത്ഥികളിൽ സ്ഥായിയായ സ്വാധീനം വരുത്തുവാൻ കഴിഞ്ഞിട്ടുണ്ട് എന്നു പറയും.

ആദ്യ കാലങ്ങളിൽ സെമിനാരിക്ക് സാമ്പത്തികം ഒരു ഭാരമായിരുന്നു. സെമിനാരിയിലേക്കു വേണ്ടി പൂർവികർ സമ്പാദിച്ച നേന്ത്രവേലി നെൽപ്പാടം നഷ്ടമായപ്പോൾ, ഭക്ഷണത്തിനുള്ള അരി ഒരു പ്രശ്നമായി ത്തീർന്നു. സ്ഥായി ആയ വരുമാനങ്ങൾ ഒന്നുമില്ലാതെ സെമിനാരി നേരത്തേ അടയ്ക്കേണ്ടി വന്ന സന്ദർഭങ്ങളുണ്ട്. അന്നെല്ലാം "എം. വി. ജോർജ്ജച്ചന്റെ" നേതൃത്വത്തിൽ വിവിധ സ്ഥലങ്ങളിൽ അദ്ധ്യാപകരും വിദ്യാർത്ഥികളും പോയി പിരിവു നടത്തിയിട്ടുള്ളത് ഓർക്കുന്നു. ഒരു ഞായറാഴ്ച സെമിനാരി ദിനമായി വേർതിരിക്കുന്നതിനും, അന്നത്തെ കാണിക്കയും പ്രത്യേക കവർ പിരിവും നടത്തുന്നതിനുള്ള പദ്ധതിയും എം. വി. ജോർജച്ചൻ ആവിഷ്കരിച്ചതാണ്. അദ്ദേഹം കൊണ്ടു വരുന്ന നല്ല പദ്ധതികൾക്കെല്ലാം സഹപ്രവർത്തകരുടെ പൂർണ്ണ പിന്തുണയും സഹകരണവും ലഭിച്ചിരുന്നു. അന്യാദൃശ്യമായ ഒരു സഹകരണഭാവവും സാഹോദര്യത്തിന്റെ അന്തരീക്ഷവും സെമിനാരിയിൽ നിലനിന്നു. ഇതേപ്പറ്റി വളരെ പ്രശംസിച്ച് മനോരമ പത്രാധിപർ ശ്രീ. കെ. എം. ചെറിയാൻ പല പ്രാവശ്യം പറഞ്ഞിട്ടുള്ളത് ഞാൻ ഓർക്കുന്നു.

രണ്ടാമത്തെ ഒരു കർമ്മമേഖല മാവേലിക്കര മിഷൻ ട്രെയിനിങ്ങ് സെന്റർ ആണ്. അതിന്റെ പ്രാരംഭം എങ്ങനെ ആയിരുന്നു എന്ന് ഇന്നുള്ള വർക്കു നിശ്ചയമില്ല. അതെപ്പറ്റി അറിയാവുന്ന ഒരാൾ അഭിവന്ദ്യനായ കെ. റ്റി. ഫിലിപ്പു റമ്പാച്ചൻ മാത്രമാണ്. മറ്റുള്ളവരൊക്കെ തിരശ്ശീലയ്ക്കപ്പുറത്തായി. ആ സ്ഥാപനത്തിന്റെ ആദ്യകാലത്തെ പേര് ''സെന്റ് പോൾസ് വയോമിങ്ങ് ഗോസ്പൽ ഹോൾ" എന്നായിരുന്നു. ആ പേര് ഒത്തിരി തെറ്റിദ്ധാരണ വരുത്തിയിട്ടുണ്ട്. ഒന്ന്, ''വയോമിങ്ങ്'' എന്നുള്ള പദം. ഇംഗ്ലീഷ് ഡിക്ഷണറി പരതിയാൽ കാണാത്ത ഒരു വാക്ക്. "കമിങ്ങ്", "ബികമിങ്ങ്" എന്നൊക്കെ പറയുന്ന തരത്തിലുള്ള ഏതോ വാക്കാണെന്ന് പലരും സംശയിച്ചു. അത് അമേരിക്കയിലുള്ള ഒരു സ്ഥലത്തിന്റെ പേരാണ്. എം.വി. ജോർജ് ശെമ്മാശൻ തന്റെ അമേരിക്കയിലെ പഠനം കഴിഞ്ഞ് കുറെക്കാലം പ്രവർത്തിച്ച ഒരു സ്ഥലമാണ്. അവിടുത്തുകാർ നൽകിയ

# മാർ ഒസ്താത്തിയോസിന് സഭാ രത്നം ബഹുമതി



തിരുവല്ല:- ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ സഭാ രത്നം ബഹുമതി നൽകി ആദരിച്ചു. നിരണം ഭദ്രാസനത്തിന്റെ വലിയ മെത്രാപ്പോലീത്ത ആയ മാർ ഒസ്താത്തിയോസിന്റെ നവതിയാഘോഷങ്ങളിൽ പങ്കെടുക്കുവാനായി തിരുവല്ല ബഥനി അരമനയിൽ എത്തിച്ചേർന്ന ആയിരക്കണക്കിനു വിശ്വാസികളെ സാക്ഷി നിർത്തി പരിശുദ്ധ കാതോലിക്കാബാവ പരിശുദ്ധ സുന്നഹദോസിന്റെ തീരുമാനപ്രകാരം സഭാ രത്നം ബഹുമതി മാർ ഒസ്താത്തിയോസിനു നൽകുന്നതായി പ്രഖ്യാപിച്ചു.

നവതി ആഘോഷങ്ങളുടെ ഉദ്ഘാടനം മന്ത്രി സി. ദിവാകരൻ നിർവ്വഹിച്ചു. പുരോഹിതൻ സഭയ്ക്കുവേണ്ടി ചെയ്തതല്ല, സമൂഹത്തിനുവേണ്ടി ചെയ്തതാണ് അന്തിമമായി വിലയിരുത്തപ്പെടുന്നതെന്ന ദ്ദേഹം അനുസ്മരിച്ചു. ആ നിലയിൽ മാതൃകാ പുരുഷനാണ് മാർ ഒസ്താത്തിയോസ്, അദ്ദേഹത്തിനു ചിന്തയുണ്ട്, എഴുത്തുണ്ട്, പ്രസംഗമുണ്ട്, പ്രവൃത്തിയുണ്ട്, പ്രാർത്ഥനയുണ്ട്. എല്ലാം ലോകത്തിന്റെ നന്മയ്ക്കുവേണ്ടിയാണ്. കമ്യൂണിസ്റ്റാശയങ്ങൾ അദ്ദേഹത്തെ പ്രചോദിപ്പിച്ചു. കാപ്പിറ്റലിസത്തെ തിന്മയായി കാണുന്ന തിരുമേനി കമ്യൂണിസത്തിലെ തിന്മകളെയും വിമർശിച്ചു.

പ്രതിപക്ഷനേതാവ് ഉമ്മൻചാണ്ടിയും മന്ത്രി മാത്യു ടി. തോമസും വിദ്യാർത്ഥി ജീവിതകാലത്ത് ഒസ്താത്തിയോസ് തിരുമേനിയുടെ ആശയങ്ങൾ ഉൾക്കൊണ്ട് സാമൂഹിക പ്രതിബദ്ധതയിൽ ഊന്നിയ ജീവിതം കരുപ്പിടിപ്പിക്കുവാൻ സാധിച്ചത് അനുസ്മരിച്ചു. അവധിക്കാലത്ത് സെന്റ് പോൾസ് മിഷൻ സെന്ററിൽ നടന്ന പരിശീലനകളരികളിൽ പങ്കെടുത്തതിന്റെ വിശിഷ്ടാനുഭവങ്ങൾ അയവിറക്കിക്കൊണ്ട് ജോസഫ് എം. പുതുശേരി എം.എൽ.എ. ആശംസകളർപ്പിച്ചു.

മാർത്തോമ്മാ സഭയിലെ ഡോ. സഖറിയാസ് മാർ തെയോഫിലോസ് സഫ്രഗൻ മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണവും. ഫാ. ഡോ. കെ. എം. ജോർജ് നവതി സന്ദേശവും നൽകി. ■

---

സംഭാവനയാണ് ആ സ്ഥാപനത്തിനു തുടക്കം കുറിക്കാൻ കാരണമാക്കിയത്. അവരോടുള്ള കൃതജ്ഞത്ത്ക്കായി ആ പേരും കൂടി ചേർക്കുകയായിരുന്നു. രണ്ടാമത്തെ പ്രശ്നം "ഗോസ്പൽഹോൾ"- "സുവിശേഷാലയം" എന്ന പദമാണ്. ഇത് പെന്തിക്കോസ്തുകാർ ഉപയോഗിക്കുന്ന വാക്കായതുകൊണ്ട് ഓർത്തഡോക്സുകാരുടെ സ്ഥാപനത്തിന് പൊരുത്തപ്പെടാത്തത് എന്നായിരുന്നു വിമർശനം. ആ സ്ഥാപനത്തെ മുൻവിധിയോടുകൂടി വീക്ഷിച്ച ചില തിരുമേനിമാർ ഉണ്ടായിരുന്നു. ഒരാൾ സ്ഥാപനം സന്ദർശിക്കുവാൻ പോലും കൂട്ടാക്കിയിട്ടില്ല എന്ന് എനിക്കറിയാം.

മദ്ധ്യവേനലവധിക്ക് വിദ്യാർത്ഥികളും മറ്റു യുവാക്കളും രണ്ടാഴ്ച നീണ്ടു നിൽക്കുന്ന ബൈബിൾ ക്ലാസ്സ് സംഘടിപ്പിച്ചുകൊണ്ടാണ് തുടക്കം. അതിന്റെ പ്രാരംഭം മുതൽ അതുമായി സഹകരിച്ചു പ്രവർത്തിച്ചവരിൽ ഇന്നു ജീവിച്ചിരിപ്പുള്ളത് ഞാൻ മാത്രമേയുള്ളൂ. ഒരു വർഷംപോലും മുടങ്ങാതെ അവിടുത്തെ പരിപാടിയിൽ ഞാൻ പങ്കെടുത്തിട്ടുണ്ട്. ആ സ്ഥാപനം വളർന്ന് രൂപപരിണാമം പ്രാപിച്ചപ്പോൾ ''വയോമിങ്ങും'' "ഗോസ്പൽഹോളും" അപ്രത്യക്ഷപ്പെട്ട്, 'സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്റർ' ആയി. ഇന്ന് അതിനു മുരടിപ്പ് സംഭവച്ചിട്ടില്ലേ എന്നു ഞാൻ സംശയിക്കുന്നു. ഏതായാലും ആ സ്ഥാപനം പുരാതനമായ നമ്മുടെ ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം രചിക്കുവാൻ കാരണമായി. അനവധി യുവതീയുവാക്കൾക്ക് ആത്മികാബോധം വരുത്തുന്നതിനും, കർത്താവിനു വേണ്ടി പ്രവർത്തിക്കുന്നതിനുള്ള പ്രേരണയും നൽകിയിട്ടുണ്ട് എന്ന് നിസ്സംശയം പറയാം.

തിരുമേനിയുടെ പ്രവർത്തനശൈലിയിൽ തെളിഞ്ഞു നിൽക്കുന്ന ഒരു സവിശേഷത ഏതെങ്കിലും പ്രസ്ഥാനമോ സ്ഥാപനോ തുടങ്ങി വയ്ക്കുക മാത്രമല്ല, തിരുമേനിയുടെ അഭാവത്തിലും അവ തുടർന്നു പോകുവാൻ ഉള്ള സംവിധാനങ്ങൾ വരുത്തുകയും ചെയ്യുന്നു. മിഷൻ ട്രയിനിങ്ങ് സെന്റർ തന്നെ അദ്ദേഹത്തിന്റെ അന്ത്യ വിശ്രമത്തിനുള്ള സ്ഥലമായി തെരഞ്ഞെടുത്തത് ഉചിതമായി. ഈ കുറിപ്പ് ഇവിടെ ചുരുക്കട്ടെ. പ്രസന്നവും പ്രസാദകരവുമായ വിശ്രമകാലം നേർന്നുകൊള്ളുന്നു. ■

ലേഖനം

ഫാ. ഏബ്രഹാം, പാറമ്പുഴ

സകല വാങ്ങിപ്പോയവരുടെയും ഞായർ (ജനുവരി 27)

# വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കണമോ?

**ഈ ലോകത്തിൽ ജീവിക്കുമ്പോൾ യേശു തമ്പുരാന്റെ വചനം പ്രമാണിക്കുവനും യേശു തമ്പുരാന്റെ അപ്പം തിന്നുന്നവനും അവനിൽ വിശ്വസിക്കുന്നവനും ഈ ലോകം വിട്ടാലും അവർക്ക് മരണമില്ല. അവർ എന്നും ജീവിക്കുന്നുവെന്നും വചനത്തിൽ കൂടി മനസ്സിലാക്കുന്നു.**



വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന ചില സഭകളിൽ ഒന്നാണല്ലോ ഓർത്തഡോക്സ് സഭ എന്നാൽ ചില വേദവിപരീത സഭകൾ അതിനോട് യോജിക്കാറില്ല. അതിനൊരു വേദവാക്യവും അവർ കാണിച്ചുതരുന്നു. സങ്കീ. 115 : 17, 18 എന്നീ വാക്യങ്ങളിൽ മരിച്ചവരും മൗനതയിലിറങ്ങിയവരും ദൈവത്തെ സ്തുതിക്കുന്നില്ല. നാമോ യഹോവയെ സ്തുതിക്കും.

വെളിപാട് പുസ്തകം 14-ാം അദ്ധ്യായം 13-ാം വാക്യത്തിൽ കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ എന്നു വായിക്കുന്നു. കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാരായത് കൊണ്ടാണ് ഓർത്തഡോക്സ് സഭയിലുള്ള വിശ്വാസികൾ അവർക്കുവേണ്ടി പ്രാർത്ഥിക്കാറുള്ളത്. കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാരാകാനുള്ള കാരണങ്ങൾ.

യേശു തമ്പുരാന്റെ കല്പന അനുസരിച്ച് ജീവിച്ച് യേശു തമ്പുരാന്റെ സ്നേഹം അനുഭവിച്ചറിഞ്ഞവർ - അവർക്കു കിട്ടിയ ആ ദിവ്യഅനുഭവം മറ്റുള്ളവർക്കും പകർന്നുകൊടുക്കുകയും കർത്താവിന്റെ തിരുശരീര രക്തങ്ങൾ അനുഭവിക്കുകയും ചെയ്ത വിശ്വാസികൾ ഈ ലോകത്തിൽ നിന്നും കടന്നുപോകുമ്പോൾ അവർ ഭാഗ്യവാന്മാരാണ്. അവരുടെ ശരീരം ഈ ലോകത്തിൽ വെച്ച് ഉപേക്ഷിച്ചുപോയാലും അവരുടെ ആത്മാവ് യേശുവിൽ ജീവിക്കുന്നതുകൊണ്ടാണ് അവർ ഭാഗ്യവാന്മാരാണെന്ന് നമ്മേ പഠിപ്പിക്കുന്നത്.

വി.യോഹന്നാന്റെ സുവിശേഷം 11-ാം അദ്ധ്യായം 26-ാം വാക്യത്തിൽ ഞാൻ തന്നെ പുനരുദ്ധാനവും ജീവനുമാകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും.

ജീവിച്ചിരുന്ന എന്നിൽ വിശ്വസിക്കുന്നവർ ആരും ഒരു നാളും മരിക്കുന്നില്ല. വി. യോഹ. 8:51-ൽ എന്റെ വചനം പ്രമാണിക്കുന്നവൻ ഒരു നാളും മരണം കാണുകയില്ല.

വി. യോഹ. 6:56-58-ൽ ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും.

ഈ ലോകത്തിൽ ജീവിക്കുമ്പോൾ യേശുതമ്പുരാന്റെ വചനം പ്രമാണിക്കുവനും യേശു തമ്പുരാന്റെ അപ്പം തിന്നുന്നവനും അവനിൽ വിശ്വസിക്കുന്നവനും ഈ ലോകം വിട്ടാലും അവർക്ക് മരണമില്ല. അവർ എന്നും ജീവിക്കുന്നുവെന്നും വചനത്തിൽ കൂടി മനസ്സിലാക്കുന്നു.

മരണം എന്നുള്ളത് ലോകസഹജമായി പറയുന്ന ഒരു വാക്കാണ്. അവൻ മരിച്ചുപോയി. എന്നാൽ വചനത്തിൽ കൂടി മരണമെന്നുള്ളതിന് വേറെ അർത്ഥം ആണ്. മരണമെന്നുള്ളത് ഒരു ഉറക്കം മാത്രമായി കർത്താവ് പറയുന്നു. അതു താഴെ വ്യക്തമാക്കാം.

വി. യോഹ. 11:112,12 ഉം വാക്യങ്ങളിൽ കർത്താവ് വ്യക്തമാക്കുന്നു. പൗലോശ്ലീഹായുടെ വാക്കിലും മരണത്തെ ഒരു ഉറക്കം മാത്രമായി കണക്കാക്കുന്നു. തെസ്സ.4:13-18-ൽ കർത്താവിന്റെ വരവിൽ മരിച്ചവർ ആദ്യമേ ഉത്ഥാനം ചെയ്യുമെന്നും നാം വായിക്കുന്നു. ഇവിടെ മരിച്ചവർ ഉറങ്ങുന്നുവെന്നും കാണാം. കർത്താവിൽ മരിച്ചവർക്ക് ജീവനുണ്ടെന്ന് ഇവിടെ വെളിവാക്കുന്നു.

**മരിച്ചുപോയവരുടെ അവസ്ഥ**

വി. ലൂക്കോസ് 9:30-36 വരെയുള്ള വാക്യങ്ങളിൽ യേശുതമ്പുരാൻ മലയിൽ പ്രാർത്ഥിക്കുവാൻ നിന്നപ്പോൾ യേശുവിനുമുമ്പേ നൂറ്റാണ്ടുകൾക്ക് മരിച്ചുപോയ മോശയും ഏലിയാവും കർത്താവിനോട് സംസാരിക്കുന്നതായി ശിഷ്യന്മാർ കണ്ടതായി വചനത്തിൽ കാണുന്നു. ഇവർക്ക് ജീവനില്ലായിരുന്നുവെങ്കിൽ യേശുവിന്റെ സമീപത്ത് എങ്ങനെവരുമായിരുന്നു. പിന്നെയും ഉദാഹരണങ്ങളിലേക്ക് നോക്കാം.

1 ശമു. 28:11-19 ൽ മരിച്ചുപോയ ശമുവേൽ സംഭവിച്ചതും സംഭവിക്കാനുള്ളതുമായ കാര്യങ്ങൾ ജീവിച്ചിരിക്കുന്ന ശൗലിനോട് സംസാരിക്കുന്നതായി കാണുന്നു. വി. മത്തായി 22:20-23 മരിച്ചുപോയവർ മാലാഖമാരായി ജീവിക്കുന്നുവെന്നും കാണുന്നു. ഞാൻ മരിച്ചവരുടെ ദൈവമല്ല. ജീവനുള്ളവരുടെ ദൈവമാണെന്ന് പറയുന്നു.

മരിച്ചവർ എങ്ങനെയുള്ളവരെന്ന് അവസാനഭാഗത്ത് മനസ്സിലാക്കാം

മരിച്ചുപോയവരുടെ അസ്ഥികൾക്ക് വരെ ജീവനുണ്ടെന്നും 2 രാജാക്കൻമാർ 13:20-ൽ കാണുന്നു. ഏലീശായുടെ കബറിൽ മരിച്ചുപോയ ഒരുവന്റെ ശവം ഇട്ടു. ശവം ഏലീശായുടെ അസ്ഥികളെ തൊട്ടപ്പോൾ മരിച്ചുപോയവൻ കാലൂന്നി നിന്നു എന്നും കാണുന്നു.

ഇതുകൊണ്ടാണ് വിശുദ്ധന്മാരുടെ കബറിങ്കൽ പോയി വിശ്വാസികൾ പ്രാർത്ഥിക്കുന്നത്.

എബ്രായർ 11:4-ൽ ഹാബേൽ മരിച്ച ശേഷവും വിശ്വാസത്താൽ സംസാരിച്ചുകൊണ്ടിരുന്നു.

ഇത്രയും കണ്ട വചനത്തിൽ നിന്നും ഈ ലോകത്തിൽ കർത്താവിൽ ജീവിച്ച ആളുകളുടെ ആത്മാവ് ജീവനോടെ ഇരിക്കുന്നുവെന്നും അവരുടെ ആത്മാവ് ദൈവസന്നിധിയിൽ ജീവിക്കുന്നുവെന്നും ഇതിൽ നിന്നും മനസ്സിലാക്കാം.

**മരിച്ചുപോയ ആത്മാക്കളുടെ ജോലി എന്ത്?**

മരിച്ചുപോയവരുടെ ആത്മാക്കൾ അവർ സ്വർഗ്ഗത്തിലെ മാലാഖമാരെപ്പോലെ ജീവിക്കുന്നു എന്ന് വി. മത്തായി 22:30-ൽ കാണുമല്ലോ. അവർ അവിടെ എന്തെടുക്കുന്നു?

വെളിപാട് 4.4-11 വരെയുള്ള വാക്യങ്ങളും 7.9-17 വരെയുള്ള വാക്യങ്ങളും ശ്രദ്ധയോടെ നാം വായിക്കണം. അവിടെ ഏഴ് ആത്മാക്കളെ (സഭകളിൽപ്പെട്ടവരെ)ക്കുറിച്ചും ഏഴ് ദീപങ്ങളെക്കുറിച്ചും 24 സിംഹാസനത്തിലിരിക്കുന്നവർ പൊൻകിരീടം അണിഞ്ഞുകൊണ്ട് ഇരുന്നുകൊണ്ട് ചെയ്യുന്ന കാര്യങ്ങളെക്കുറിച്ചും പ്രസ്താവിക്കുന്നു. 4:8-ാം വാക്യം തൊട്ട് ഇരിക്കുന്നവരും ഇരുന്നവനും വരുന്നവനുമായി സർവ്വശക്തിയുള്ള കർത്താവായ ദൈവം പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്ന വിശ്രമം കൂടാതെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നതോടൊപ്പം അവർ കർത്താവിൽ സ്തുതിയും സ്തോത്രവും അർപ്പിക്കുന്നു.

വെളിപ്പാട് 9-17 വരെയുള്ള വാക്യങ്ങളിൽ രക്തസാക്ഷികളായി ലോകത്തുനിന്നും കടന്നുപോയവരെക്കുറിച്ചും ഇപ്രകാരം കാണുന്നു. ഇവർ മഹാ കഷ്ടതയിൽ നിന്നും വന്നവർ, ഇനി അവർക്ക് വിശക്കുകയില്ല, ദാഹിക്കുകയില്ല, കണ്ണുനീർ എല്ലാം തുടച്ചുകളയുകയും ചെയ്യും. അവരുടെ വിഷമതകളേയും പ്രയാസങ്ങളെയും കർത്താവ് ഏറ്റെടുത്തു. അവരെ ജീവന്റെ ഉറവിങ്കലേക്കു നടത്തുകയും ചെയ്യുന്നു. ഈ കടന്നുപോയവരുടെ ആത്മാക്കൾ രാപകൽ ദൈവത്തെ ആരാധിച്ചുകൊണ്ടിരിക്കുന്നുവെന്ന് കാണുന്നു. ഈ ലോകത്തിൽ നിന്നും കടന്നുപോയിരിക്കുന്ന വിശ്വാസികളുടെ അസ്ഥികൾ ഇവിടെ ശേഷിക്കുകയും ആത്മാവ് കർത്താവിന്റെ കൂടെ ഇരുന്നു രാപ്പകൽ കർത്താവിനെ സ്തുതിക്കുകയും ചെയ്യുന്നതുകൊണ്ടാണ് അവർ ഭാഗ്യവാന്മാരെന്നും വചനം നമ്മേ പഠിപ്പിക്കുന്നത്.

ഈ ലോകത്തിൽ ജീവിക്കുമ്പോൾ മഹാപുരോഹിതന്മാരോടും വൈദികരോടും പാസ്റ്ററന്മാരോടും ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് ആവശ്യപ്പെടുന്നു. ഇവർ ദൈവത്താൽ വിളിച്ച് വേർതിരിക്കപ്പെട്ടവരാണെങ്കിൽ അവരുടെ പ്രാർത്ഥനയ്ക്ക് ഫലം കിട്ടുമെങ്കിൽ അതുപോലെ മരിച്ചുപോയവർ നല്ലവരായി ജീവിച്ച് ദൈവത്താൽ വിളിച്ചു വേർതിരിക്കപ്പെട്ടവരാണെങ്കിൽ അവർ യേശുവിൽ സ്വർഗ്ഗത്തിൽ ജീവിക്കുന്നതോടൊപ്പം അവർ പ്രാർത്ഥിക്കുകയും ചെയ്യുന്നു. അവരുടെ പ്രാർത്ഥനയ്ക്ക് ഫലം കിട്ടുകയും ചെയ്യും എന്ന് വചനത്തിൽ കൂടി വ്യക്തമാക്കുന്നു.

> യേശുവിന്റെ മക്കൾക്ക് പ്രാർത്ഥിക്കാതിരിക്കുവാൻ കഴിയുകയില്ല. യേശു ക്രിസ്തുവിന്റെ വചനം ഇരുവായ്ത്തലയുള്ള കത്തിയോട് ഉപമിക്കാം. ദൈവവചനം ആഴ്ന്നിറങ്ങി ചിന്തിച്ചെങ്കിൽ മാത്രമേ അതിന്റെ അർത്ഥ വ്യാപ്തി ഇത്രയും ഉണ്ടെന്ന് മനസ്സിലാക്കുകയുള്ളു.

പ്രാർത്ഥിക്കുക എന്നുളളത് ക്രിസ്തുവിന്റെ മക്കളുടെ ചുമതലയാണ്. ന്യായവിധി കർത്താവിനുള്ളതാണ്. ഒരു പരീക്ഷ എഴുതിയ കുട്ടിയെ വിജയിപ്പിക്കുന്നതിനും തോൽപ്പിക്കുന്നതിനും ഒരു ടീച്ചർക്ക് കഴിയും. ടീച്ചർ ആണ് ജഡ്ജ് ചെയ്യുന്നത്. വാദിയും പ്രതിയും കേസ് നടത്തിയാൽ ജഡ്ജ് ആണ് ജഡ്ജ്മെന്റ് നടത്തേണ്ടത്. രണ്ടുപേർക്കും കേസ് ജയിക്കുമെന്നു പറയാം. വെറുതേ പറയാമെന്ന് മാത്രമേ ഉള്ളു.അതുകൊണ്ട് നമ്മുടെ ജഡ്ജ്മെന്റ് കർത്താവിന് വിട്ടേക്കൂ.

**പിന്നെ ആരാണ് മരിച്ചുപോയവർ**

പാപം ചെയ്യുന്ന ആത്മാവ് മരിക്കും. യഹസ്ക്കേൽ 18:4 പാപത്തിന്റെ ശമ്പളം മരണമത്രേ. റോമർ 6:23 മരണത്തിന്റെ വിഷമുള്ള പാപം 1 കൊരിന്ത്യർ 15:56, ഉല്പത്തി 2:17ലും 3:3ലും നന്മ തിന്മകളെക്കുറിച്ചുളള അറിവിന്റെ വൃക്ഷത്തിന്റെ ഫലം തിന്നരുത് തിന്നുന്ന നാളിൽ നീ മരിക്കും. ആദാമിനോടും ഹൗവ്വായോടും ദൈവം പറഞ്ഞ കല്പനയാണ് ഇത്. എന്നാൽ പിശാച് അവരെ പരീക്ഷിച്ചതിനാൽ ദൈവത്തിന്റെ കല്പനയ്ക്കെതിരായി പ്രവർത്തിക്കുകയും (ഫലം പറിച്ചതിന്) അവർ മരിക്കുകയും ചെയ്തു. ശാരീരികമായി മരിച്ചില്ലെങ്കിലും ആത്മീയമായി പാപത്തിൽ അവർ മരിച്ചു.

അതാണ് പാപം ചെയ്യുന്ന ആത്മാവ് മരിക്കുമെന്ന് നാം വായിക്കുന്നത്.

1 തീമോഥിയോസ് 5:6 കാമുകിയായവളോ ജീവിച്ചിരിക്കുമ്പോൾ ചത്തവൾ (മരിച്ചവൾ) പാപം ചെയ്തതു കാരണം അവൾ മരിച്ചവളായി.

എഫെസ്യർ 5:14-ൽ ഉറങ്ങുന്നവരെ മരിച്ചവരുടെ (പാപത്തിന്റെ) ഇടയിൽ നിന്നും എഴുനേൽക്കുക. ക്രിസ്തു നിങ്ങളുടെ മേൽ പ്രകാശിക്കും.

ജീവിച്ചിരിക്കുമ്പോൾ പാപം ചെയ്താൽ അവർ മരിച്ചവരായി ഗണിക്കും.

റോമർ 8:8-10 വരെയും, 7:5-13 വരെയുമുള്ളവാക്യങ്ങളിൽ ഈ ലോകത്തിലെ പാപത്തിന്റെ അവസ്ഥയെക്കുറിച്ചും (മരണത്തിന്റെ അവസ്ഥ) അതിൽ നിന്നും മാറി ക്രിസ്തുവിൽ ജീവിക്കാനും ആവശ്യപ്പെടുന്നു.

പാപം=മരണം- പാപം ചെയ്യുന്ന മനുഷ്യൻ മരിച്ചുകഴിഞ്ഞാൽ അവർക്കുവേണ്ടി പ്രാർത്ഥിച്ചതുകൊണ്ട് ഗുണമുണ്ടോ ഇല്ലയോ എന്നു നമ്മളല്ല നിശ്ചയിക്കേണ്ടത്. കർത്താവാണ് നിശ്ചയിക്കേണ്ടത്.

എഫെസ്യർ 2:8 നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത് അതിനും നിങ്ങൾ കാരണമല്ല. ദൈവത്തിന്റെ ദാനമത്രേ.... സൃഷ്ടിക്കപ്പെട്ടവരാകുന്നു.

1 പത്രോസ് 4:6-ൽ ഇതിനായിട്ടല്ലോ മരിച്ചവരോടും സുവിശേഷം അറിയിച്ചത്. കർത്താവ് ഉയിർത്തെഴുനേറ്റ് ആദ്യം മരിച്ചവരുടെ ഇടയിൽ പോയി സുവിശേഷം അറിയിച്ചതായി വചനത്തിൽ കാണുന്നു. മരിച്ചവർക്കും ജീവനുണ്ടായതുകൊണ്ടാണല്ലോ കർത്താവ് അവരോട് സുവിശേഷം അറിയിച്ചത്.

മരിച്ചുകഴിഞ്ഞാൽ പ്രാർത്ഥിക്കരുതെന്ന് പറയുന്നവർ മരിച്ചുകഴിഞ്ഞാൽ മൃതശരീരത്തിന്റെ അടുത്തു നിന്നും പ്രാർത്ഥിക്കും. ബൈബിൾ വായിക്കും. പ്രസംഗിക്കും. കബറടക്കുന്നതും മൃതശരീരം കിടത്തുന്നതും കിഴക്ക് പടിഞ്ഞാറ് കബറടക്കത്തിനുശേഷം രണ്ട് ദിവസം കഴിയുമ്പോൾ മരിച്ചവരുടെ വീട്ടിൽ പ്രാർത്ഥന നടത്തും ഒരു വർഷം കഴിയുമ്പോൾ അനുസ്മരണ പ്രാർത്ഥന നടത്തും. എന്തിന് മൃതശരീരംകാണേണ്ടവർ കണ്ടതിനു ശേഷം കൊണ്ടുപോയി കബറടക്കിയാൽ പോരേ. എന്തിന് മനുഷ്യരെ കബളിപ്പിക്കാൻ ഇങ്ങനെ ചെയ്യുന്നു.

യേശുവിന്റെ മക്കൾക്ക് പ്രാർത്ഥിക്കാതിരിക്കുവാൻ കഴിയുകയില്ല. യേശു ക്രിസ്തുവിന്റെ വചനം ഇരുവായ്ത്തലയുള്ള കത്തിയോട് ഉപമിക്കാം. ദൈവവചനം ആഴ്ന്നിറങ്ങി ചിന്തിച്ചെങ്കിൽ മാത്രമേ അതിന്റെ അർത്ഥ വ്യാപ്തി ഇത്രയും ഉണ്ടെന്ന് മനസ്സിലാക്കുകയുള്ളു. വചനത്തെ ലൗകീകമായി ചിന്തിക്കുന്ന ഒരു വ്യക്തിക്ക് അതിന്റെ അർത്ഥം മനസ്സിലാക്കുവാൻ പ്രയാസമുണ്ട്. പ്രാർത്ഥിക്കാതിരിക്കുവർ ഇത്തരത്തിൽപ്പെടും. മരിച്ചവരും മൗനതയിലിറങ്ങിയവരും ദൈവത്തെ സ്തുതിക്കുന്നില്ല. പാപത്തിൽ മരിച്ചവർ ദൈവത്തെ സ്തുതിക്കുന്നില്ല. മരിച്ചുപോയവർക്കുവേണ്ടി പ്രാർത്ഥിക്കാത്തവരും പാപത്തിൽ ജീവിക്കുന്നവരാണ്. അതുകൊണ്ടാണ് കർത്താവ് കല്പിച്ചത് മരിച്ചവർ തങ്ങളുടെ മരിച്ചവരെ കബറടക്കട്ടെ.(വി. ലൂക്കോ. 9:60)

അതുകൊണ്ട് ഈ ലോകത്തിൽ നല്ലത് പറഞ്ഞും നല്ലത് ചെയ്തും ജീവിക്കുക.പാപത്തിനു അനുരൂപമായ എല്ലാറ്റിൽ നിന്നും വിടുതൽ പ്രാപിക്കുക. ക്രിസ്ത്യാനികൾ സർഗ്ഗസ്ഥനായ പിതാവേ എന്നുള

*ശേഷം 37-ാം പേജിൽ*

അജി അഞ്ചൽ



# ഇപ്പോൾ കണ്ണാടിയിൽ... അപ്പോൾ കണ്ണുകളിൽ

മരണം ഒരു യാഥാർത്ഥ്യമാണ്. മതം ഏതായാലും മരണം സുനിശ്ചിതവുമാണ്. സർവ്വ മനുഷ്യനും മരണത്തെ മുഖാമുഖം ദർശിച്ചേ മതിയാകു. അനിശ്ചിതമായ ഈ ലോക ജീവിതത്തിൽ സുനിശ്ചിതമായ ഒന്നു മാത്രം. അത് മരണമാണ്. മരണത്തിനൊരു നിർവ്വചനം അന്വേഷിച്ചാൽ പ്ലേറ്റോയുടെ ദർശനത്തിൽ മരണം പ്രമാദത്തിൽ നിന്നും അനിയന്ത്രിതമായ വികാരങ്ങളിൽ നിന്നുമുള്ള മോചനമാണ്. ലളിതമായ ഭാഷയിൽ ആത്മ ശരീരങ്ങളുടെ വിഘടനമാണ് മരണം. പരിശുദ്ധ പൗലോസ് ശ്ലീഹായുടെ വീക്ഷണത്തിൽ മരണം ക്രിസ്തുവിനോടുള്ള പുനരൈക്യമാണ്.

ടെക്നോളജി ഇന്ന് വികസനത്തിന്റെ പരമകോടിയിലാണ്. പക്ഷേ 'മരണത്തിനൊരു മരണം' ഒരു ടെക്നോളജിയ്ക്കും ജനിതകശാസ്ത്രത്തിനും ഇന്നും സാധിക്കുന്നില്ല. സൃഷ്ടിയുടെ സർവ്വ വിജ്ഞാനത്തിനും അപ്പുറമാണ് ദൈവീകത്വം എന്ന ബോധം സൃഷ്ടിയിൽ സുദൃഢമാക്കുകയാണിവിടെ. നാനോ ടെക്നോളജിയുടെ പുതിയ തലങ്ങൾ; ഒരു നിശ്ചിത സമയത്തിനുള്ളിൽ മരിച്ച മനുഷ്യനെ നിശ്ചിത സമയത്തേക്ക് സംസാരിപ്പിക്കാം എന്ന ആശയത്തിലേക്കുയരുന്നു. അവിടെയും 'മരണത്തിനൊരു മരണം' സാദ്ധ്യമാകുന്നില്ല.

### മരണാനന്തരാവസ്ഥ

ക്രിസ്തു സംസർഗ്ഗത്തിൽ ഈ ലോകത്തിൽ ജീവിച്ച വ്യക്തി, ദൈവിക നിയമമായ ശാരീരിക മരണത്തിനധീനനായി ഭൗതിക ലോകത്തിൽ നിന്നും ആത്മീയ ലോകത്തിലേക്ക് കടക്കുന്നു. ആത്മീയ ലോകത്തിലെ ഇവരുടെ സജീവത വി. വേദപുസ്തകം വ്യക്തമാക്കുന്നുണ്ട്.

**1. കർത്താവിനോട് കൂടെ വസിക്കുന്നു.**

ഇങ്ങനെ ഞങ്ങൾ ധൈര്യപ്പെട്ട് ശരീരം വിട്ട് കർത്താവിനോട് കൂടെ വസിക്കുവാൻ അധികം ഇഷ്ടപ്പെടുന്നു (2 കൊരി: 5:8). ശരീരം ത്യജിച്ച്, പരദേശം ഉപേക്ഷിച്ച് സ്വദേശത്തേക്ക് യാത്രയാകുന്ന ഒരോ മനുഷ്യനും കർത്താവിനോട് കൂടെ വസിക്കുന്നു. മരുഭൂമിയിലെ പിതാവായ ദാനിയേൽ (അർസേനിയുസിന്റെ ശിഷ്യൻ) ഉദ്ധരിക്കുന്നു. ശരീരം എത്രയധികമായി പുഷ്പിക്കുന്നുവോ അത്രയധികമായി ആത്മാവ് ക്ഷയിക്കുന്നു. എന്നാൽ ശരീരം എത്രയധികമായി ക്ഷയിക്കുന്നവോ അത്രയധികമായി ആത്മാവ് പുഷ്പിക്കുന്നു. വാച്യാർത്ഥത്തിൽ ശരീരസ്നേഹവും ദോഷവുമാണ് ലക്ഷ്യമെങ്കിൽ വരികൾക്കിടയിൽ ജീവിതവും മരണവും ഒളിഞ്ഞിരിക്കുന്നു. ശരീരം നശിക്കുന്നിടത്ത് ആത്മാവ് പുഷ്പിക്കുന്നു. ആത്മാവിന്റെ ഈ സജീവതയിലാണ് കർത്താവിനോട് കൂടെ വസിക്കുന്നത്.

**2. സ്നേഹബന്ധങ്ങളുടെ അനന്തതയിൽ**

ജഡം മരിക്കുന്നു. ആത്മാവ് ജീവിക്കുന്നു- ഒരു ക്രിസ്ത്യാനിയുടെ വിശ്വാസം ഇതാണ്. എന്നാൽ ആത്മാവിന്റെ ഫലമായ സ്നേഹം ഇഹലോകബന്ധത്തിൽ ആരംഭിച്ചാലും അത് പരലോകത്തിലും നിലനിൽക്കുന്നു. ധനവാനേയും ലാസറിനെയും അവതരിപ്പിക്കുമ്പോൾ ധനവാൻ പാതാളത്തിന്റെ മൃഗീയതയിൽകിടന്ന് വേദനിക്കുകയുണ്. (ലൂക്കോ. 16:19-31). അപ്പോഴും തന്റെ സഹോദരങ്ങളെക്കുറിച്ച് അന്വേഷിക്കുകയും അവർ ഈ നരകയാതനയിൽ പ്രവേശിക്കാതിരിക്കാനുള്ള വഴി ആരായുകയും ചെയ്യുന്നു. ഈ ലോക ജീവിതം നരകയോഗ്യമാക്കി ജീവിച്ച ധനവാന് ഈ സ്നേഹബന്ധം പുനഃസ്ഥാപിക്കാൻ സാധിച്ചുവെങ്കിൽ ദൈവിക മക്കളായി ജീവിക്കുന്ന ഒരോരുത്തരും മരണാനന്തരജീവിതത്തിൽ ഭൂലോക സ്നേഹബന്ധങ്ങളുടെ മധുരസ്മരണകൾ

ഉയർത്തുന്നവരായിരിക്കും.

3. മരണാനന്തരം വിവേചന ശക്തിയുണ്ട്

'യുക്തിയാണ് ശക്തി' എന്ന് ചില രെങ്കിലും ഇന്നും തെറ്റിദ്ധരിക്കുന്നു. യുക്തിക്കതീതമായ ശക്തിയാണ് ദൈവീകശക്തി. ഇത് മരണത്തിനും അതീതമാണ്. ദൈവീകശക്തി വിഭി ന്ന മണ്ഡലങ്ങളിൽ പ്രതിഫലിക്കും. വേദനയുടെ നടുത്തളത്തിൽ പാതാ ളവാസത്തിൽ കഴിയുന്ന ധനവാൻ സ്വർഗ്ഗമണ്ഡലത്തിൽ അബ്രഹാമിന്റെ മടിയിലിരിക്കുന്ന ലാസറിനെ തിരിച്ചറിയുന്നു. വിവേചനത്തിന്റെ ഈ ദിവ്യശക്തി അനർഹമായ ജീവിതം നയിച്ച ധനവാന് സാദ്ധ്യമാകുന്നു എങ്കിൽ ഇന്നിന്റെ ഒരോ മനുഷ്യനും ഈ മരണാനന്തര വിവേചന ശക്തി ലഭിക്കും എന്ന് സ്പഷ്ടമാണ്.

4. നീതിയിൻ ശോഭവസ്ത്രം ധരിക്കുന്നു

ആർക്കും എണ്ണിക്കൂടാത്ത ഒരു മഹാപുരുഷാരം വെള്ളനിലയങ്കി ധരിച്ച് കൈയ്യിൽ കുരുത്തോലയുമായി സിംഹാസനത്തിനും കുഞ്ഞാടിനും മുമ്പാകെ നില്ക്കുന്നത് ഞാൻ കണ്ടു. (വെളിപാട് 7:9). ഈ നിലയങ്കി അഭൗമീകമാണ്. കാരണം ഉയിർത്തെഴുന്നേറ്റ കർത്താവ് മഹത്വവസ്ത്രധാരിയായിരുന്നു എന്നാൽ കബറടക്കത്തിനുപയോഗിച്ച കേത്താനാശീലകൾ പുനരുദ്ധാരണത്തിന് ശേഷവും കബറിൽ ദൃശ്യമായിരുന്നു (ലൂക്കോ: 24:12)

മറുരൂപമലയിൽ കർത്താവ് പ്രത്യക്ഷപ്പെട്ടപ്പോൾ ശോഭയേറിയ നീതി വസ്ത്രധാരിയായിരുന്നു (മത്ത. 17:2-3ഷ മർക്കോ 9:2-4, ലൂക്കോ 9:28-31) ഈ ഉജ്വല പ്രകാശിത വസ്ത്രം ഭൂമിയിൽ ഒരു അലക്കുകാരനും വെളുപ്പിക്കാൻ സാദ്ധ്യമാകാത്ത തരത്തിൽ വെണ്മയുള്ളതായിരുന്നു. ഈ നീതിയിൽവസ്ത്രം ഒരോ വിശ്വാസിക്കും മരണാനന്തര ജീവിതത്തിൽ ലഭിക്കും. (വെളി: 7:9)

5. ദൈവശബ്ദം കേട്ട് ദൈവത്തോടെ സംസാരിക്കുന്നു

ശ്രവണവും സംസാരവും പരസ്പരബന്ധിതമാണ്. ഇത് സാദ്ധ്യമാകുന്നത് പഞ്ചേന്ദ്രീയങ്ങളിലൂടെയാണ്. മരണം ഇന്ദ്രീയങ്ങളെ ഈ ലോകത്ത് ഉപേക്ഷിക്കുന്നു എങ്കിലും മരണശേഷവും ശ്രവിക്കുകയും സംസാരിക്കുകയും ചെയ്യുന്നു. മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുകയും കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന നാഴിക വരുന്നു. ഇപ്പോൾ വന്നുമിരിക്കുന്നു. (യോഹ 5:25)

ധനവാൻ അബ്രഹാമിന്റെ മടിയിലിരിക്കുന്ന ലാസറിനെ കണ്ടു. തുടർന്ന്, തന്റെസഹോദരങ്ങൾക്ക് നരകയാതന ഉണ്ടാകാതിരിക്കാൻ; അബ്രഹാമിനോട് യാചിക്കുകയാണ്. മരണശേഷവും ഇന്ദ്രീയങ്ങൾക്കതീതമായ സംസാരം ആത്മാവിൽ നിലനിൽക്കുന്നു.

6. വിശുദ്ധാത്മക ബന്ധത്തിൽ സഹവസിക്കുന്നു

ഇന്നുമുതൽ കർത്താവിൽ മരിക്കുന്ന മൃതന്മാർ ഭാഗ്യവാന്മാർ (വെളി: 14-13) മരണം ഭാഗ്യവസ്ഥയാണ്. മരണത്തിലൂടെ പ്രിയജനത്തോടും സഭയിലെ വിശുദ്ധന്മാരോടും ചേരുകയാണ്. യാക്കോബ് തന്റെ പുത്രന്മാരോട് സംസാരിച്ച് തീർന്നശേഷം അവൻ കാൽ കട്ടിലിന്മേൽ എടുത്ത് വച്ചിട്ട് പ്രാണനെവിട്ട് തന്റെ ജനത്തിനോട് ചേർന്നു (ഉല്പ 49:33). ലാസർ വസിക്കുന്നത് അബ്രഹാമിന്റെ മടിത്തട്ടിലാണ്. വിശുദ്ധജനത്തോടെ ചേരുവാനുള്ള സുതാര്യത സ്പഷ്ടമാക്കുകയാണീ ഭാഗം.

7. മരണാനന്തരവും പ്രത്യാശ തുടരുന്നു

"നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിലാകുന്നു. അവിടെനിന്ന് കർത്താവായ യേശു ക്രിസ്തു രക്ഷിതാവായി വരും എന്ന് നാം കാത്തിരിക്കുന്നു." (ഫിലി.3:20) രക്ഷകനിലുള്ള പ്രത്യാശ ഒരു സൃഷ്ടിയും കൈവെടിയാതെ, മരണാനന്തരവും നിലനിൽക്കുന്നു. എന്ന് പരിശുദ്ധ പൗലോസ് ശ്ലീഹാ സാക്ഷിക്കുന്നു. 1 കൊരി. 5:1 മുതലുള്ള ഭാഗങ്ങളിലും സ്വർഗ്ഗത്തിലെ നിത്യഭവനം പ്രതീക്ഷിച്ചുകൊണ്ട് കഴിയുന്ന അവസ്ഥ വ്യക്തമാക്കുന്നു. നിത്യരക്ഷയിലുള്ള പ്രത്യാശ; മരണാനന്തരവും ഓരോ ക്രിസ്ത്യാനിയും തുടരുന്നു.

വാങ്ങിപ്പോയവരുടെ അനുസ്മരണം

വാങ്ങിപ്പോയവർക്ക് വേണ്ടി വിലാപം കഴിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന പാരമ്പര്യം പഴയനിമയത്തിലും പുതിയ നിയമത്തിലും ദൃശ്യമാണ്.

യോസേഫ് തന്റെ അപ്പനായ യാക്കോബിന് മരണാനന്തരം 40 ദിവസം സുഗന്ധവർഗ്ഗം പൂശുന്നു. മിസ്രയീമ്യർ അവന് വേണ്ടി 70 ദിവസം വിലാപം കഴിക്കുകയും ചെയ്തു (ഉല്പ. 50:1-3). മോശ മരിക്കുമ്പോഴും സഭ ദുഖാചരണം നടത്തിയതായി ആവർത്തന പുസ്തകം സാക്ഷിക്കുന്നു. (അവ 34.8). അഹറോൻ വിശുദ്ധ മന്ദിരത്തിൽ പ്രവേശിക്കുമ്പോൾ മരിച്ചുപോയ ഇസ്രായേൽ മകളുടെ പേരുകൾ ഓർമ്മയ്ക്കായി ഹൃദയത്തിൽ വഹിക്കണമെന്ന് എഴുതിയിരിക്കുന്നു. (പുറ: 28:29)

കർത്താവിന്റെ കാലത്തും മരണാനന്തരകർമ്മങ്ങൾ നടത്തുക പതിവായിരുന്നു. ഉത്ഥിതനായ കർത്താവിനെ തേടിയല്ല മഗ്ദലനമറിയം കല്ലറവാതിൽക്കൽ എത്തിയത്. മരിച്ച കർത്താവിന്റെ കല്ലറയിൽ സുഗന്ധദ്രവ്യങ്ങൾ അർപ്പിച്ച് പ്രാർത്ഥിക്കാനാണ് ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്താൻ കർത്താവ് അവന് സംഗതി വരുത്തട്ടെ. (തിമോ 1:18) മരിച്ചുപോയ ഔനേസിഫോറസിനു വേണ്ടി പരിശുദ്ധ പൗലോസ് ശ്ലീഹാ പ്രാർത്ഥിക്കുന്നുവെങ്കിൽ വാങ്ങിപ്പോയവർക്ക് വേണ്ടി സഭ പ്രാർത്ഥിക്കുന്നതും അർത്ഥവത്താണ്.

ഉപസംഹാരം

മരണം എന്ന ത്രയാക്ഷരി വേദനിപ്പിക്കുന്നതാണെങ്കിലും ആത്മീയ പ്രത്യാശയുടെ നിദാന്തദർശനമാണ്. ഇന്ന് നീ എന്നോട് കൂടെ പറുദീസായിൽ ഇരിക്കും (ലൂക്കോ 23:43) വലത് ഭാഗത്തെ കള്ളനോട് കർത്താവിന്റെ ശബ്ദം ഇതെങ്കിൽ; മരണം; സൃഷ്ടിക്ക് സൃഷ്ടാവിനെ നേരിട്ട് കാണാനുള്ള സാദ്ധ്യതയാണ്.

"ഇപ്പോൾ കണ്ണാടിയിൽ; അപ്പോൾ കണ്ണുകളിൽ" ■

# BIBLE STUDY 56




ജോഷി ബി. ജോൺ, മണപ്പള്ളി

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | 2 | | | 3 | 4 | 5 | | | 6 |
| | | 7 | | 8 | | | | | |
| 9 | | | | | | | 10 | | |
| | | | 11 | | | 12 | | | |
| | | 13 | | | 14 | 15 | | 16 | 17 |
| 18 | | | 19 | | | | | | |
| 20 | | | | 21 | | 22 | | | |
| 23 | 24 | | 25 | | 26 | | 27 | | 28 |
| | | 29 | | | | | 30 | | |
| 31 | | | | 32 | | | | | |

## വലത്തോട്ട്

1. അസര്യാവിന് ബാബേലിൽ ലഭിച്ച പേര് (5)
5. വിഗ്രഹസേവ മൂലം രാജ്ഞി സ്ഥാനം പോയവൾ (3)
7. ലക്ഷണക്കാരെയും ആഭിചാരകരെയും നിയമിച്ച രാജാവ് (3)
9. കെഹത്യകുലങ്ങൾക്ക് അവകാശം ലഭിച്ച പുൽപുറങ്ങളിലൊന്ന്; എണ്ണച്ചക്കുള്ള സ്ഥലം (5)
10. "ഗുരു വന്നിട്ടുണ്ട്, നിന്നെ വിളിക്കുന്നു" പറഞ്ഞതാര്? (3)
11. എഫെസൊസിനു സമീപമുള്ള തീരദേശ പട്ടണം (4)
12. എഫെസൊസിൽ, യേശുവിന്റെ നാമം 'വാണിജ്യവൽക്കരിച്ച്' ഏഴു സഹോദരൻമാരുടെ പിതാവ് (3)
13. അനുസരണക്കേടുമൂലം രാജ്ഞിസ്ഥാനം പോയവൾ (3)
15. ലൂസാന്യാസ് ഇടപ്രഭുവായിരുന്ന പ്രവിശ്യ (4)
19. കുമ്പസാരത്തിന്റെ ഉദ്ദേശ്യം (5)
20. പുനരുത്ഥാനമില്ലെന്ന വാദക്കാരായ യഹൂദർ (4)
21. ദാര്യാവിന്റെ കാലത്ത് യെരുശലേം ദേവാലയത്തിന് അടിസ്ഥാനമിട്ടവൻ (5)
23. ശിംശോനെ യഹോവയുടെ ആത്മാവ് ഉദ്യമിപ്പിച്ച സ്ഥലം (5)
27. മെലിത്തയിൽ, പൗലോസിന്റെ കൈമേൽ ചുറ്റിയ ജീവി (3)
29. രോശ്, മേശെക്, തൂബൽ പട്ടണങ്ങൾ ഉൾപ്പെട്ട ദേശം (3) (പ്രവാചകം)
31. അർപ്പക്ഷാദിന്റെ മകൻ (പു.നി.) (4)
32. സമാഗമനകൂടാരത്തിന്റെ പുറം മൂടാനുപയോഗിക്കുന്ന വസ്തു (5)

## താഴോട്ട്

1. ഭോഷനായ ഭർത്താവിന്റെ, വിവേകിയായ ഭാര്യ (5)
2. ദാനിയേലിന് ബാബേലിൽ ലഭിച്ച പേര് (6)
3. മിസ്രയീമിൽ യിസ്രായേൽ ജനത പാർത്ത ദേശം (3)
4. ഫെബ്രുവരിയിലെ മാറാനായ പെരുന്നാൾ (4)
5. പത്രോസ് വെട്ടി കാത് അറുത്തവൻ (4)
6. 'ഗബ്ബഥാ'യുടെ അർത്ഥം (4)
7. മൗനതയിൽ ഇറങ്ങിയവരെപോലെ, ഇവരും കർത്താവിനെ സ്തുതിക്കുന്നില്ലത്രെ. ആര്? (5)
11. സെരുബ്ബാബേലിന്റെയൊപ്പം മടങ്ങിയെത്തിയ 11 പ്രവാസികളിൽ എട്ടാമൻ (4)
14. മോവാബ്യരുടെ ദേവൻ (3)
16. പൗരോഹിത്യ അവകാശികൾ (3)
17. "സഹോദരിയോടു വലിയ പോർ ജയിച്ചു" എന്നു പറഞ്ഞ് കുട്ടിക്കു നൽകിയ പേര് (4)
18. ഹിത്യനായ ഏലോന്റെ മകൾ; ഭർതൃമാതാവിന് മനോവ്യസന ഹേതു (4)
22. പൗലോസിൽ നിന്നു ദൈവവചനം കേൾക്കാനാഗ്രഹിച്ച, പാഫൊസിലെ കള്ള പ്രവാചകൻ (4)
24. ദാര്യാവേശിന്റെ കാലത്ത് സെരുബ്ബാബേലിന് അരുളപ്പാടു നൽകിയ പ്രവാചകൻ (3)
25. യഹോവയുടെ പെട്ടകത്തിനു മുമ്പിൽ കവിണ്ണുവീണ ഫെലിസ്ത്യവിഗ്രഹം (3)
26. ശിംശോന്റെ പിതാവ് (3)
28. കുറേനയുടെ ഇപ്പോഴത്തെ പേര് ഇതത്രെ (3)

## പദപ്രശ്നം-54 (ശരിയുത്തരം അയച്ചവർ)

**വിജയി: 1. രാജി പി. എ., മാന്നാർ മർത്തമറിയം ഇടവക. നിരണം മെത്രാസനം**

2. ജിനി സാറ എബ്രഹാം, കാഞ്ഞിരപ്പള്ളി; 3. നിമ ടൈറ്റസ്, ഷാർജ; 4. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 5. വി. എ. തോമസ്, കറ്റാനം; 6. റെയ്ചൽ അലക്സാണ്ടർ, പൂനെ; 7. ഏലിയാമ്മ ജോർജ് ആവണീശ്വരം; 8. ഏകാസ് കുഞ്ഞുമോൻ, കട്ടച്ചിറ; 9. മിനിമോൾ സ്കറിയ, ജയ്പൂർ; 10. സാറാമ്മ തമ്പി, കോയമ്പത്തൂർ; 11. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 12. ആലീസ് എബ്രഹാം, ബിലാസ്പൂർ; 13. എലിസബത്ത് ചെറിയാൻ നിരണം; 14. അമ്മിണി മാത്യു, ഭോപാൽ; 15. ശോശാമ്മ എബ്രഹാം ബിലാസ്പൂർ; 16. ലിസിയമ്മ വർഗീസ്, കാൺപൂർ; 17. റെയ്ചൽ വർഗീസ്, ഇലന്തൂർ; 18. സൂസമ്മ മാത്യു, നാരങ്ങാനം; 19. ആലീസ് വർഗീസ്, കറുകച്ചാൽ; 20. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്ട്; 21. സൂസമ്മ ചാക്കോ, കുടശനാട്; 22. മോളി മാത്യു, നാരങ്ങാനം; 23. ഏലിയാമ്മ വർഗീസ് ഉദയ്പൂർ; 24. സാറാമ്മ വർഗീസ്, നിരണം; 25. മറിയാമ്മ തോമസ്, ഇലവുംതിട്ട; 26. സൂസമ്മ രാജൻ, കൊൽക്കത്ത; 27. ജിബിത വർഗീസ്, ഉദയ്പൂർ; 28. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി; 29. സഖറിയ, കടപ്ര മാന്നാർ; 30. ചിന്നമ്മ ജോൺ, തിരു.; 31. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 32. ശോശാമ്മ തോമസ്, കൈതക്കോട്; 33. അന്നമ്മ തോമസ്, നരിയാപുരം; 34. സൂസമ്മ തങ്കൻ, ഭാണ്ഡുപ്; 35. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 36. മറിയാമ്മ വർഗീസ്, ദുൻഹർപൂർ; 37. ബീന തോമസ്, തൃക്കോതമംഗലം; 38. ലീലാമ്മ കുര്യൻ ഹൈദരാബാദ്; 39. ഏലിയാമ്മ ഗീവർ, കുന്നംകുളം; 40. ഏലിയാമ്മ ജോർജ് മീരാ റോഡ്; 41. ടി. സി. മാത്തപ്പൻ, കുന്നംകുളം; 42. കുഞ്ഞുമോൻ ജോർജ് കാർത്തികപ്പള്ളി; 43. ഷൈനി തോമസ്, ഇൻഡോർ; 44. പൊന്നമ്മ ജോയി, കറ്റാനം; 45. ഏലമ്മ എബ്രഹാം, കളമശേരി; 46. മറിയാമ്മ വർഗീസ്, ആനിക്കാട്; 47. സൂസമ്മ ഇടിക്കുള, പൂനെ; 48. ഏലിയാമ്മ ഐസക് പുത്തൂർ; 49. രഞ്ജനി റജി കളമശേരി.; 50. ലിസി വർഗീസ്, തിരുവല്ല; 51. സൂസമ്മ കരിപ്ര; 52. മറിയാമ്മ സാമുവൽ, മീനടം; 53. രോഹിത് സ്കറിയ, കൊൽക്കത്ത; 54. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 55. വൽസമ്മ ഫിലപ്പ്, ഭോപാൽ; 56. ലൗലി കോശി, ഊന്നുകൽ; 57. ലൂസി അലക്സാണ്ടർ, ചെന്നൈ; 58. നിഖിൽ ജി. ജോൺ, പന്തളം; 59. പൊന്നമ്മ ജോർജ്, പറന്തൽ.

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല-690539**

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-02-2008

## പദപ്രശ്നം - 54, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| [1] ഏ | [2] ബെ | ൻ | [3] ഏ | സെ | ർ | [4] ഖോ | [5] ശീ | [6] ഖാ | വ് |
| വ | ന്ത്രാ | [7] അ | ബാ | ന | [8] ആ | [9] ആ | ശ | ഖി | [10] ന്ന |
| ൻ | [11] മീ | വ | ൽ | [12] ഖി | സ് | ഹാ | ക് | നോ | ഹ് |
| ഗോ | ൻ | [13] ബി | ലെ | ഖാം | ന | സ് | [14] കോ | സ് | [15] ബി |
| ലി | [16] മ | ൽ | [17] രാ | [18] മ | ത്ത് | ലേ | [19] ഹി | ള്ളേ | ൽ |
| [20] ഖോ | നാ | ദാ | ബ് | [21] ഹ | ശ്ശാ | ഖി | [22] മ | [23] നെ | ഹാ |
| ൻ | ഖേ | ദ് | [24] ഹ | ന | [25] ന | ഖേ | ൽ | [26] ബോ | ൻ |
| [27] ഏ | ൻ | [28] ഏ | ശ്ല | ഖീം | ഖ | [29] തെ | ക്കോ | വ | [30] മി |
| ശാ | [31] ദെ | ലീ | ല | [32] ദേ | മാ | സ് | സ് | സ് | സ്ര |
| വ് | [33] ഏ | ഹൂ | ദ് | [34] ഏ | ൻ | ഗെ | [35] ദി | ബ്ല | ഖീം |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

ലേഖനം

ഫാ. മത്തായി ഒ.ഐ.സി.
പ്രിൻസിപ്പൽ, ബഥനി ഹയർ
സെക്കന്ററി സ്കൂൾ, കുന്നംകുളം

# മരണം
# ആത്മീയ വെളിച്ചത്തിലേക്കുള്ള വിളി

നാം വസിക്കുന്ന ഭവനം മധുരിക്കുന്ന ഓർമ്മകളുടെയും ജീവിത വിജയത്തേയും സംയോജിപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ അത് ഒരു രാത്രിസത്രമായിത്തിരുകയല്ലേ? തുറക്കപ്പെടാതെ കടന്നുപോകുന്ന ജീവിതങ്ങൾ വെളിച്ചത്തിന്റെ പെരുനാളിലേക്കോ - മറിച്ച് ശൂന്യതയുടെ അടഞ്ഞ കൂടാരത്തിലേക്കോ പോകുന്നത്? തുറക്കപ്പെട്ട ജീവിതത്തിനു മാത്രമേ വെളിച്ചത്തിലേക്കുള്ള വിളിയെ ശ്രവിക്കാൻ കഴിയുകയുള്ളു.

നശ്വരമായ ജീവിതത്തിന്റെ ഉൾപ്പുളകങ്ങളെ ദൈനംദിനം ഏറ്റുവാങ്ങി മരണം എന്ന വാതിലിലേയ്ക്ക് യാത്ര ചെയ്യുന്ന മനുഷ്യന്റെ ജീവിതം അതൊരു അവസാനമായും നിരാശയായും, വെദനായായും മാറ്റപ്പെടുമ്പോൾ അവൻ ഓർക്കണം. അത് അവസാനമല്ല. ഒരു ഉത്സവത്തിന്റെ ആത്മാവിലേക്കുള്ള പ്രയാണമാണ്.

മനുഷ്യഹൃദയത്തിൽ ആത്മാവിന്റെ ധ്യാനം കുറയുമ്പോൾ അവൻ നിരാശയുടെ പൊടിപടലങ്ങളിലേയ്ക്ക് ആഴ്ന്നിറങ്ങുന്നു. അവിടേയും വെളിച്ചത്തിന്റെയും മരണാനന്തരജീവിതത്തിന്റെയും വാതിലുകൾ തുറന്ന് കിടക്കുന്നത് മനസ്സിലാക്കാൻ സാധിക്കണം. ഏതു മരണവും വേദനയാണ്. അത് ഒരോരുത്തരിലും ഏൽപ്പിക്കുന്ന ആഘാതം അവന്റെ ജീവിതപാതയെ ക്രമീകരിക്കാൻ സഹായിക്കേണ്ടതാണ്. എന്നാൽ മരണവും നമ്മേ ഒന്നും പഠിപ്പിക്കുന്നില്ല. മരണത്തിന്റെ താഴ്വരയിലും സ്നേഹത്തിന്റെ നീർച്ചാലുകളെ കണ്ടെത്താൻ സാധിക്കുമെങ്കിൽ അത് ജീവിതത്തെ മരണമാകുന്ന വെളിച്ചത്തിലേക്ക് നയിക്കാൻ സഹായിക്കും.

ആൾത്തിരക്കിൽ പലതും നമുക്ക് നഷ്ടപ്പെട്ടേക്കാം. അതിനെ ആത്മീയതയുടെ ഏകാന്തതയിൽ വീണ്ടെടുക്കാൻ നമുക്ക് സാധിക്കണം. ആരറിഞ്ഞു നമ്മൾ ഈ വഴിയിലെ അവസാന യാത്രക്കാരനല്ലെന്ന്! ആരറിഞ്ഞു നാം കഴിക്കുന്ന അത്താഴം ഒടുവിലത്തേതാവില്ലെന്ന് വീണ്ടെടുക്കാനാവത്ത ഒരു സ്നേഹവുമില്ല. അത് യേശുക്രിസ്തു നമുക്ക് കാട്ടിത്തന്നു. നാം വസിക്കുന്ന ഭവനം മധുരിക്കുന്ന ഓർമ്മകളുടെയും ജീവിത വിജയത്തേയും സംയോജിപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ അത് ഒരു രാത്രി സത്രമായിത്തിരുകയല്ലേ? തുറക്കപ്പെടാതെ കടന്നുപോകുന്ന ജീവിതങ്ങൾ വെളിച്ചത്തിന്റെ പെരുനാളിലേക്കോ – മറിച്ച് ശൂന്യതയുടെ അടഞ്ഞ കൂടാരത്തിലേക്കോ പോകുന്നത്? തുറക്കപ്പെട്ട ജീവിതത്തിനു മാത്രമേ വെളിച്ചത്തിലേക്കുള്ള വിളിയെ ശ്രവിക്കാൻ കഴിയുകയുള്ളു.

ആത്മാവിന്റെ ആവിഷ്കാരമായ ഫലത്തിന്റെ മാധുര്യം വൃക്ഷത്തിനു മാത്രമല്ല, അതിന്റെ യജമാനനും സന്തോഷം നൽകുന്നു. എന്നാൽ ഫലമില്ലാത്ത വൃക്ഷം സ്വയം ശാപത്തിനും യജമാനന്റെ അപ്രതീക്കും പാത്രമാകുന്നു. തങ്ങളെത്തന്നെ സഫലീകരിക്കുക എന്ന ആത്മീയ നിയോഗമാണ് ഫലത്തിലൂടെ പൂർത്തിയാക്കപ്പെടുന്നത്. നിസ്സാഹായതയുടെ താഴ്വാരത്തിൽ ആത്മീയ ചൈതന്യം ലഭിക്കാൻ ശാന്തമായ മനസ്സും സ്നേഹം നിറഞ്ഞ ചിന്തയും വെളിച്ചത്തിലേക്കുള്ള ലക്ഷ്യവും ആവശ്യമാണ്. ഭിക്ഷക്കാരനുകൊടുക്കാൻ കയ്യിൽ ഒരു നാണയം പോലും ഇല്ലാത്തവരന്റെ മനസ്സിലും ക്രിസ്തു ഉണ്ടാകും. അതാണ് ആത്മീയ ജീവിതത്തിന്റെ ധനം. തള്ളിപ്പറഞ്ഞവർക്ക് ഏറ്റു പറയാൻ അവസരം ലഭിക്കുമ്പോൾ ഇരുളിൽ നിന്ന് പ്രകാശത്തിലേക്കുള്ള തിരിച്ച് വരവ് സാധ്യമാകുന്നു.

തച്ചന്റെ മകനെ തച്ചുശാസ്ത്രം പഠിപ്പിക്കുന്നവരാണ് ഇന്നത്തെ ക്രിസ്ത്യാനികൾ.എന്നാൽ അതിനെ നിസ്സാരമായി കാണാൻ സാധിക്കുകയില്ല. കാരണം, ധ്യാനവും, ഭാവനയും സർഗ്ഗാത്മകതയും കൃത്യതയും ആവശ്യമുള്ള തൊഴിലാണ്. ആത്മീയതയും ഒരു തച്ചപ്പണി തന്നെ. നീതിമാനായ തച്ചൻ ഉണങ്ങിയ കൊമ്പിൽ തൊട്ടപ്പോൾ അത് മനോഹരമായ പുഷ്പത്തെ പ്രദാനം ചെയ്തു. എന്റെ പ്രവർത്തനത്തിന് വെളിച്ചം പകരാൻ അൽപസമയം കത്തിനിന്ന് കെട്ടണഞ്ഞ മെഴകുതിരിപോലെയല്ല. നസ്രായനായ യേശു. അവന്റെ ജനനത്തിൽ പ്രകാശം ഉദിച്ചു മരണത്തിൽ അന്ധകാരമുണ്ടായി. ഉയിർപ്പിൽ നിത്യ വെളിച്ചം നമുക്ക് തന്നു. അത് മരണമാകുന്ന ഉത്സവത്തിന്റെ പ്രാരംഭമായിരുന്നു. വെളിച്ചത്തെ സ്വീകരിക്കാതെ കൊട്ടിയടക്കപ്പെട്ട സത്രങ്ങളെപ്പോലെ എന്നും പ്രകാശത്തിന്റെ ഭവനങ്ങൾ എന്നു വിശേഷിപ്പിക്കപ്പെടുന്ന ക്രിസ്ത്യാനികൾ ആയിത്തിരുന്നു.

എല്ലാം ഉണ്ടെന്ന് നാം മേനി പറയുമ്പോൾതന്നെ മധ്യാഹ്നത്തിൽപ്പോലും സൂര്യൻ ഇരുണ്ടുപോയേക്കാം. പക്ഷേ ഇരുട്ടിനെ മാറ്റുവാൻ അധികസമയം വേണ്ട. നീ ക്രിസ്തുവിലേക്ക് നോക്കുക, അവൻ പ്രകാശമായി നിന്റെ ജീവിതമാകുന്ന പൂന്തോപ്പിലേക്ക് വരും. പൂന്തോട്ടം എല്ലാം തലങ്ങളിലും രീതിയിലുമുള്ള ഐശ്വര്യങ്ങളുടെ പ്രതീകമാണ്.

സ്നേഹം പോലും ഒരു രഹസ്യപൂന്തോട്ടമാണ്. അരിമത്യക്കാരൻ യൗസേഫ് തന്റെ പൂന്തോട്ടത്തിന്റെ മധ്യത്തിൽ മരണ ബോധത്തിന്റെ അൽപ്പ സ്ഥലം സൂക്ഷിച്ചു. അത് ക്രിസ്തുവിനെ സ്വീകരിക്കുന്ന മരണത്തിനപ്പുറമുള്ള ഒരു പ്രകാശനത്തിന്റെ ഭവനത്തിലേക്കുളള ധ്യാനമായിരുന്നു. വീണപൂക്കളുടെയും, കൊഴിഞ്ഞ ഇലകളുടെയും ചിതറിക്കിടക്കുന്ന കൊമ്പുകളുടെയും സാന്നിദ്ധ്യമുള്ള ഉദ്യാനം ഒരു മരണത്തിന്റെ ആശയം ഉൾക്കൊള്ളുന്നതാണ്. പക്ഷേ അവിടെയും വീണ്ടും മുളച്ചുവരുന്ന കായ്കളും വള്ളികളും കാണുമ്പോൾ പ്രകാശത്തിന്റെ ഉത്സവത്തിന് വേണ്ടിയുള്ള തയ്യാറെടുപ്പല്ലേ നടത്തുന്നത്?

എല്ലാ ബഹളങ്ങളിൽ നിന്നും പിൻവാങ്ങി ഒരു പുഴയുടെ തീരത്ത് തന്റെ ജീവതമാകുന്ന ഉദ്യാനത്തിൽ ഏകാന്ത ധ്യാനത്തിലിരുന്ന ലോകം കണ്ട ആത്മീയാചാര്യനായ വിവേകാനന്ദ സ്വാമികളോട് ചില പത്രക്കാർ ചോദിച്ചു അങ്ങിവിടെ എന്താണ് ചെയ്യുന്നത്? മറുപടി, ഞാൻ മരണത്തിനായി ഒരുങ്ങിക്കൊണ്ടിരിക്കുന്നു. മരണമാകുന്ന പ്രകാശത്തെ ഉൾക്കൊള്ളാൻ ഒരു ആത്മീയ ഒരുക്കം ആവശ്യമാണ്. എങ്കിൽ മാത്രമേ അത് പ്രകാശമായി ഉൾക്കൊള്ളാൻ സാധിക്കുകയുള്ളൂ. മുപ്പത്തിമൂന്ന് വയസ്സുളള ചെറുപ്പക്കാരൻ മലമുകളിൽപ്പോയി പ്രാർത്ഥിച്ചതും ഒലിവുമരങ്ങൾക്കിയിലിരുന്ന് ധ്യാനിച്ചതും, ശാന്തമായ ഉദ്യാനത്തിൽ ശിഷ്യന്മാരെ തനിച്ചാക്കി വേറിട്ടുപോയി വിയർപ്പൊഴുക്കിയതും തന്റെ മരണത്തിനായിരുന്നുവെന്ന് മറക്കരുത്. അവിടെ ഹൃദയം ഒരുക്കപ്പെട്ടു. പ്രകാശത്തിന്റെ ഉത്സവം നേരിൽ അനുഭവിക്കാൻ സാധിച്ചു.

രക്തസാക്ഷിയായ സ്തേഫാനോസിന്റെ മരണം ആത്മീയ പ്രകാശത്തെ കൂടുതൽ തിളക്കമുള്ളതായി, മനുഷ്യപുത്രന്റെ സാന്നിദ്ധ്യമായി ലോകത്തിന് നൽകി. ഏറ്റവും സത്യസന്ധമായ നിമിഷമാണ് മരണം. അത് യഥാർത്ഥ്യമാണ്. അത് ഇരുളിന്റെ താഴ്‌വരയല്ല മറിച്ച് ആത്മീയ പ്രകാശത്തിലേക്കുള്ള വിളിയാണ്. ■

**കവിത**

വർഗീസ് കിഴക്കേമുറി

# വെളിച്ചമേ നയിച്ചാലും

മനുഷ്യസ്നേഹത്തിന്റെ സ്വർഗ്ഗീയ ചൈതന്യമേ,
മർത്ത്യനായ് പിറന്നാതാമമർത്ത്യസ്വരൂപമേ
യുഗങ്ങൾ പ്രതീക്ഷിച്ച രക്ഷതൻ സാഫല്യമേ,
യുക്തമായ് രൂപം പൂണ്ട സത്യത്തിൽ സായൂജ്യമേ,
ഇരുളിൽ വെളിച്ചത്തിൽ രശ്മിയെ പകരുവാൻ
പൊരുളായണഞ്ഞതാം ത്യാഗത്തിൽ പ്രഭാവമോ,
മിന്നിടും മിനുങ്ങായി മന്നിലായിടം തേടി
മന്നിനു പ്രഭയേകാൻ പുൽക്കൂട്ടിൽ പുളകമായ്.
തിന്മയെ നന്മയാക്കാൻ മനസ്സിലഗ്നിയായി
ദീനത പോർക്കും സൗഖ്യ ദാനത്തിൽ ധാതാവായി
വിടുതൽ-വിമോചന ദൗത്യത്തിൽ ശക്തിയായി
വികല ജീവിതത്തിൽ വൈകല്യമകറ്റുവാൻ
വചനം ജഡമായിമേരിതൻ സുതനായി
വെളിച്ചമുദിച്ചല്ലോ "ബേദ്‌ലഹേം" പുൽക്കൂട്ടിലായ്
സ്വർഗ്ഗീയ ഗായകർ തൻ മംഗളഗാനാമൃതം
സർഗ്ഗചൈതന്യം പൂകി ഇടയരെത്തീടുന്നു
പൂർവ്വമാംദിക്കിൽ നിന്നും നക്ഷത്ര വഴികാട്ടി
പൂകുന്നു ശാസ്ത്രിമാരും കാഴ്ചയുമർപ്പിക്കുന്നു.
അൽഭുതം തോന്നുന്നില്ലേ ദൈവത്തിൻ പദ്ധതിയിൽ
അൽഭുതം കുറഞ്ഞല്ലോ കാലികൾ കാതോർക്കുന്നു
കുപ്പയിൽ ജ്വലിക്കുന്ന തേജസ്സേദർശിക്കുവാൻ
അൽപരാം മനുജർക്കു വെളിച്ചം തുണച്ചാലും



ഫാ. ജിനേഷ് വർക്കി

ഡിസംബർ 1 നമ്മൾ ലോക എച്ച്.ഐ.വി/എയ്ഡ്സ് ദിനമായി ആചരിക്കുകയാണല്ലോ. ലോകം മുഴുവൻ ഉത്ഘണ്ഠയോടെ ഉറ്റുനോക്കിയ ഒരു ദിവസമായിരുന്നു അത്. ലോക മനസാക്ഷിക്കു മുമ്പിൽ വലിയൊരു ചോദ്യചിഹ്നമായി ഉയർന്നുനിൽക്കുന്ന ഈ മഹാരോഗം വർഷങ്ങൾക്ക് മുമ്പേ അമേരിക്കൻ ഐക്യനാടുകളിലാണ് പിറവിയെടുത്തത്. ഈ ചെറിയ കാലയളവിനുള്ളിൽ തന്നെ ലോകത്തിന് മുഴുവൻ വെല്ലുവിളിയായിത്തീർന്നിരിക്കുകയാണ് ഈരോഗം. പ്രത്യേകിച്ച് ഈ രോഗത്തിന്റെ ദുരിതഫലങ്ങൾ അനുഭവിക്കുന്നത് ഇന്ത്യ ഉൾപ്പെടുന്ന മൂന്നാം ലോക രാജ്യങ്ങളാണ്, കാരണം വർദ്ധിച്ചുവരുന്ന ജനസംഖ്യയും, പോഷകാഹാരങ്ങളുടെയുടെയും മരുന്നുകളുടെയും അപര്യാപ്തതയാണ്. ഒരു കാലത്ത് നാം ചിന്തിച്ചിരുന്നു ഈ രോഗം പാശ്ചാത്യരുടെ കുത്തഴിഞ്ഞ ജീവിതത്തിന്റെ ഫലമാണ്. ആർഷഭാരത സംസ്കാരത്തിന്റെയും അനേകം മഹാന്മാരും മതങ്ങളും പിറവിയെടുത്ത നമ്മുടെ നാട്ടിൽ ഈ രോഗം കടന്നെത്തുകയില്ല എന്ന്. പക്ഷേ, പല ലോകാരോഗ്യ സംഘടനകളുടെയും കണക്കനുസരിച്ച് ഭാരതമാണ് ഏറ്റവും കൂടുതൽ എയ്ഡ്സ് രോഗികളുള്ളതും, ഏറ്റവും വേഗം എയ്ഡസ് പകർന്നുകൊണ്ടിരിക്കുന്ന രാജ്യവുമെന്ന്. ഈ രോഗം ബാധിച്ചവരിൽ ഭൂരിഭാഗം പേരും 20 വയസ്സിനും 40 വയസ്സിനും ഇടയിലാണ് എന്നത് മറ്റൊരു ഞെട്ടിക്കുന്ന വസ്തുതയാണ്. എന്തുകൊണ്ടെന്നാൽ രാജ്യത്തിന്റെ സുരക്ഷിതത്വവും സാമ്പത്തിക ഭദ്രതയും കാത്തുസൂക്ഷിക്കേണ്ട യുവജനങ്ങൾ മറ്റുള്ളവരാൽ ശുശ്രൂഷിക്കപ്പെടേണ്ടിവരുന്നു. രാജ്യത്തിന്റെ മറ്റു വികസനങ്ങൾക്ക് വേണ്ടി ചെലവഴിക്കേണ്ട വൻ തുകകൾ ഇവരുടെ മരുന്നിനും പുനരുധിവാസത്തിനുമായി ചിലവഴിക്കുന്നു.

# എച്ച്.ഐ.വി ബാധിതരോടുള്ള ക്രൈസ്തവ സമീപനം

എങ്ങനെയായിരിക്കണം എയ്ഡസ് രോഗബാധിതരോടുള്ള നമ്മുടെ സമീപനം... യേശുവിന്റെ കാലഘട്ടത്തിൽ സമൂഹത്തിൽ ഏറ്റവും കൂടുതൽ അവഗണിക്കപ്പെട്ടവരും വെറുക്കപ്പെട്ടവരുമായ കുഷ്ഠരോഗികളും അധ:കൃതസമൂഹത്തോടുമുള്ള യേശുവിന്റെ മനോഭാവം ഇവിടെ ശ്രദ്ധേയമാണ്. ക്രിസ്തുവിന്റെ അനുയായികളെന്ന് സ്വയം അഭിമാനിക്കുന്ന നമുക്ക്, യേശുവിന്റെ മുഖം ഇവരിൽ കണ്ടുകൊണ്ട് ഇവരെ സ്നേഹിച്ചുകൊണ്ട് എങ്ങനെ ക്രിസ്തുവിന് സാക്ഷ്യം വഹിക്കാം.....

ഒരു പരിധിവരെ ഈ രോഗത്തെപ്പറ്റിയുള്ള വികലമായ കാഴ്ചപ്പാടാണ് നമ്മളെ അവരിൽ നിന്നും അകറ്റിനിർത്താൻ പ്രേരിപ്പിക്കുന്നത്. ആദ്യമായി നമുക്ക് ചെയ്യാവുന്നത് എയ്ഡസിനെപ്പറ്റി നേരായ ഒരറിവ് നേടിയെടുക്കുക എന്നതാണ്. എച്ച്.ഐ.വി എങ്ങനെ പകരും, എങ്ങനെ പകരില്ല. എങ്ങനെ ഇവരെ സമീപിക്കാം എന്നിങ്ങനെ. മാത്രമല്ല നമുക്ക് കിട്ടിയ അറിവ് മറ്റുള്ളവരിലേക്ക് പകർന്ന് കൊടുക്കുക വഴി ഈ രോഗികളോട് സൗമ്യതയും സഹിഷ്ണതയും കാണിക്കുന്ന ഒരു സമൂഹത്തെത്തന്നെ സൃഷ്ടിച്ചെടുക്കുവാൻ സാധിക്കും. അങ്ങനെ എവരെ സ്വന്തം സഹോദരരായി കാണുക വഴി നമുക്ക് ക്രിസ്തുവിന് സാക്ഷ്യം വഹിക്കുന്ന പ്രേക്ഷിതരായിത്തീരാം. ക്രിസ്തീയ സമൂഹത്തിൽ ഇവർ അനുഭവിക്കുന്ന പ്രതിസന്ധി കൂദാശസ്വീകരണത്തിനുള്ള തടസ്സവും ശവസംസ്കാരത്തിന്റെ സമയത്തുള്ള അവഗണനയും പിന്നെ വേദനാജനകമായ ഒറ്റപ്പെടലുകളുമാണ്.

യേശുനാഥൻ കുരുടനെ സുഖപ്പെടുത്തികൊണ്ട്, ജനങ്ങൾക്ക് കൊടുത്ത മറുപടി ഇവിടെ

> **ഒരു തരത്തിലും അല്ലെങ്കിൽ മറ്റൊരുതരത്തിൽ നമ്മൾ പലവിധ പാപങ്ങൾ ചെയ്തിട്ടുണ്ട്. അങ്ങനെയുളള നമ്മൾ ഈ രോഗികളെ സമൂഹത്തിൽ നിന്നും ഒറ്റപ്പെടുത്തുമ്പോൾ നമ്മൾ ദൈവത്തിന്റെ മുമ്പിൽ നിന്നും മാറ്റി നിർത്തപ്പെടുകയാണ്. അവർക്ക് സമൂഹത്തിൽ സാധാരണ ജനങ്ങളെപ്പോലെ ജീവിക്കാൻ നമുക്ക് മുൻകൈയ്യെടുക്കാം.**

ശ്രദ്ധേയമാണ്. ഇവൻ അന്ധനായിത്തീർന്നത് ഇവന്റെ പാപം................. വേണ്ടിയാണ്. നമ്മളാരും തെറ്റുചെയ്യാത്തവരല്ല. ഒരു തരത്തിലും അല്ലെങ്കിൽ മറ്റൊരുതരത്തിൽ നമ്മൾ പലവിധ പാപങ്ങൾ ചെയ്തിട്ടുണ്ട്. അങ്ങനെയുളള നമ്മൾ ഈ രോഗികളെ സമൂഹത്തിൽ നിന്നും ഒറ്റപ്പെടുത്തുമ്പോൾ നമ്മൾ ദൈവത്തിന്റെ മുമ്പിൽ നിന്നും മാറ്റി നിർത്തപ്പെടുകയാണ്. അവർക്ക് സമൂഹത്തിൽ സാധാരണ ജനങ്ങളെപ്പോലെ ജീവിക്കാൻ നമുക്ക് മുൻകൈയ്യെടുക്കാം. കൂദാശകൾ ക്രിസ്ത്യാനികളായ എല്ലാവരുടെയും അവകാശമാണ്. അതിന് തടസം നിൽക്കാതിരിക്കാൻ നമുക്ക് ശ്രമിക്കാം. മരണശേഷം എച്ച്.ഐ.വി വൈറസ് നശിച്ചുപോകുമെന്നിരിക്കെ അവരെ അടക്കരുത് എന്നു പറയുമ്പോൾ ലോകത്തിന് മുമ്പിൽ നമ്മൾ വിഢികളായിത്തീരുകയാണ്.

പ്രത്യേകമായി നാം ഈ മേഖലയിൽ ശ്രദ്ധിക്കേണ്ട ഒരു കാര്യമാണ് രോഗത്തിന്റെ മൂർദ്ധന്യാവസ്ഥയിൽ ഇവരെ ചികിത്സിക്കുന്ന ആതുരസേവനാലയങ്ങളെപ്പറ്റി. വളരെ വേദനാജനകവും സംഘർഷഭരിതവുമായ ഒരു കാലഘട്ടമാണ് ഈ അവസാന കാലം. അങ്ങനെയുള്ള സമയത്ത് അവർ ഏറ്റവും കൂടുതൽ ആഗ്രഹിക്കുന്നത് സ്നേഹവും, പരിചരണവുമാണ്. നമുക്ക് ചെയ്യാൻ സാധിക്കുന്നത് ഇവരെ സന്ദർശിക്കുകയും ശുശ്രൂഷിക്കുകയും, സന്തോഷം ലഭിക്കുന്ന സ്വാന്തനവാക്കുകൾ പറയുകയും ചെയ്യുക എന്നതാണ്. പ്രാത്ഥന വഴിയും സാമ്പത്തിക സഹായങ്ങൾ വഴിയും നമുക്ക് ഈ സ്ഥാപനങ്ങളെ സഹായിക്കാൻ കഴിയും. അങ്ങനെ മൂല്യാധിഷ്ഠിതമായ, യേശുവിൽ അടിത്തറ പാകിയ ഒരു ജീവിതം നമുക്ക് പണിതുയർത്താം. അപ്പോഴേ അവസാനവിധി നാളിൽ ദൈവം തന്റെ സർവ്വമഹത്വത്തോടും കൂടി ആഗതനാകുമ്പോൾ നമ്മളെ വലതുവശത്തേക്ക് മാറ്റിനിർത്തി പറയും ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടവരെ വരുവിൻ, ലോകാരംഭം മുതൽ.................... എന്തുകൊണ്ടെന്നാൽ ഞാൻ രോഗിയായിരുന്നപ്പോൾ നിങ്ങൾ എന്നെ സന്ദർശിച്ചു.........

ബാംഗ്ലൂരിലെ നമ്മുടെ ദയാഭവൻ എച്ച്.ഐ.വി ബാധിതർക്കും എയ്ഡ്സ് രോഗികൾക്കും വേണ്ടി നടത്തുന്ന പ്രവർത്തനങ്ങൾ സഭയ്ക്ക് അഭിമാനകരമാണ്. നവതിയിൽ പ്രവേശിച്ചിരിക്കുന്ന അഭി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ പ്രത്യേക താല്പര്യത്തിൽ ആരംഭിച്ച ദയാഭവന്റെ പ്രവർത്തനങ്ങൾ ധാരാളം എച്ച്.ഐ.വി രോഗികൾക്ക് ആശ്വാസകരമാണ്.

**ദയാഭവന്റെ പ്രവർത്തനങ്ങൾ**

എച്ച്.ഐ.വി ടെസ്റ്റ് നടത്തുന്നതിനാവശ്യമായ ക്രമീകരണങ്ങൾ ചെയ്തുകൊടുക്കുന്നു.

വിവാഹജീവിതം ആഗ്രഹിക്കുന്ന എച്ച്.ഐ.വി പോസിറ്റീവ് ആയവർക്ക് കൗൺസിലിംഗ് കൊടുക്കുന്നു.

ദയാഭവൻ സ്ഥിതി ചെയ്യുന്ന ഗ്രാമത്തിലെ ജനങ്ങൾക്ക് സൗജന്യ വൈദ്യസഹായം നൽകുന്നു.

എച്ച്.ഐ.വി ബാധിതരും എയ്ഡ്സ് രോഗികളുമായവരെ സ്നേഹത്തോടെ പരിചരിക്കുന്നു.

ഇംഗ്ലീഷിലും കന്നഡയിലും കൂടാതെ മറ്റു ഭാഷയിൽ ബ്രോഷറുകൾ ആവശ്യമുളളവർ ദയാഭവനുമായി ബന്ധപ്പെടുക. കൂടുതൽ വിവരങ്ങൾക്ക് : സെന്റ് ഗ്രിഗോറിയോസ് ദയാഭവൻ, ബക്തരഹള്ളി പി.ഒ,കുനിഗൽ താലൂക്ക്, തുംകൂർ ജില്ല, കർണാടക. ഫോൺ 08132-320909, 9448371298., വെബ്സൈറ്റ്: www.dayabhavan.org, ഇമെയിൽ dayabhavan@yahoo.co.in ■



# മലങ്കരസഭ മാസിക

## സഭാ പഞ്ചാംഗം

# 2008
## 1183 - 84

### ജനുവരി

1. X റിശ്ശാത്തോ (വർഷാരംഭം) നമ്മുടെ കർത്താവിന്റെ ചേലാ കർമ്മ പെരുന്നാൾ, മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കന്മാരുടെയും സകല വിശുദ്ധന്മാരുടെയും മൽപ്പാന്മാരുടെയും ഓർമ്മ.
3. മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 44-ാം ഓർമ്മ. (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന), കുന്നൻ കുരിശു സത്യ സ്മരണാ ദിനം. (മട്ടാഞ്ചേരി സെ. ജോർജ് ഓർത്തഡോക്സ് പള്ളി)
6. ***ദനഹാപെരുന്നാൾ** (കർത്താവിന്റെ മാമ്മോദീസാ)
7. മാർ യോഹന്നാൻ മാംദോനായുടെ പുകഴ്ച.
8. മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ.
13. **ദനഹായ്ക്കു ശേഷം ഒന്നാം ഞായറാഴ്ച.**
14. മൂന്നു നോമ്പാരംഭം
15. X വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ.
17. മൂന്നു നോമ്പ് വീടൽ, യോനാ ദീർഘദർശിയുടെ ഓർമ്മ.
18. മാർ അന്തോനിയോസിന്റെ ഓർമ്മ.
20. **പട്ടക്കാരുടെ പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച**
26. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ രണ്ടാം ഓർമ്മ (ശാസ്താംകോട്ട ഹോറേബ് ആശ്രമം). പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 55-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി)
27. **സകല വാങ്ങിപ്പോയവരുടേയും പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച.**

### ഫ്രെബ്രുവരി

2. ***മായൽത്തോ പെരുന്നാൾ** (കർത്താവിന്റെ ദേവാലയപ്രവേശനം), വൃദ്ധനായ ശെമവോന്റെ ഓർമ്മ (വയോ...

20. പെസഹാ വ്യാഴാഴ്ച
21. ദുഃഖവെള്ളിയാഴ്ച
22. ദുഃഖശനിയാഴ്ച
23. **ഉയിർപ്പ് ഞായറാഴ്ച (ഈസ്റ്റർ)** വലിയനോമ്പ് വീടൽ
25. ***ദൈവ മാതാവിനോടുള്ള വചനിപ്പ്** (സൂബോറോ) പെരുന്നാൾ. നാലാം മാർത്തോമ്മായുടെ 280-ാം ഓർമ്മ (കണ്ടനാട് പള്ളി)
28. മൗദ്യാനന്മാരുടെ ഓർമ്മ, (ഹേവോറെ വെള്ളി)
30. **പുതുഞായറാഴ്ച**

### ഏപ്രിൽ

5. കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 43-ാം ഓർമ്മ (പാമ്പാടിദയറാ)
6. **പുതുഞായറാഴ്ചക്കു ശേഷം ഒന്നാം ഞായറാഴ്ച.**
7. വലിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ (6-ാം മാർത്തോമ്മാ)യുടെ 200-ാം ഓർമ്മ (പുത്തൻകാവ് പള്ളി)
13. **പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായറാഴ്ച.**
16. രണ്ടാം മാർത്തോമ്മായുടെ 322-ാം ഓർമ്മ (നിരണം വലിയ പള്ളി)
17. ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 57-ാം ഓർമ്മ (പുത്തൻ കാവ് പള്ളി)
20. **പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച**
22. മൂന്നാം മാർത്തോമ്മായുടെ 320-ാം ഓർമ്മ (കടമ്പനാട് പള്ളി)
23. മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25. ഏവൻഗേലിസ്ഥനായ മാർ മർക്കോസ് ശ്ലീഹായുടെ ഓർമ്മ; ഒന്നാം മാർത്തോമ്മായുടെ 338-ാം ഓർമ്മ (അങ്കമാലി ചെറിയപള്ളി)
27. **പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച.** മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ മെത്രാപ്പോലീത്തായുടെ 337-ാം ഓർമ്മ (വടക്കൻ പറവൂർ പള്ളി).

### മെയ്

1. *** കർത്താവിന്റെ സ്വർഗ്ഗാരോഹണപെരുന്നാൾ** (സുലോക്കോ).



പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ

ഓർമ്മ. (കോട്ടയം പുത്തൻപള്ളി).

15. **പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായറാഴ്ച.**
16. ശ്ലീഹാ നോമ്പാരംഭം
19. കർത്താവിന്റെ സഹോദരനും ഊർശ്ലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും ശ്ലീഹായും സഹദായും ആദ്യം വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചവനുമായ മാർ യാക്കോബിന്റെ ഓർമ്മ.
22. **പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായറാഴ്ച**
24. മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ.
29. **പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച. * മാർ പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ,** ശ്ലീഹാനോമ്പു വീടൽ.
30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

### ജൂലൈ

3. * മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ

10. **കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച.**
15. ***വി. ദൈവമാതാവിന്റെ വാങ്ങിപ്പ്** (ശൂനോയോ) പെരുന്നാൾ; പതിനഞ്ചു നോമ്പുവീടൽ; മർത്തമറിയം വനിതാ സമാജ ദിനം; അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ 93-ാം ഓർമ്മ (കുർക്കുമാ ദയറാ), കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പെരുന്നാൾ.
16. മാർ ഈവാനിയോസ് ഹിദായത്തുള്ളാ മെത്രാപ്പോലീത്തായുടെ 315-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
17. **വാങ്ങിപ്പിനുശേഷം ഒന്നാം ഞായറാഴ്ച.**
19. മാർ ലാബി ശ്ലീഹായുടെ ഓർമ്മ. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ (മുളക്കുളം കർമ്മേൽ കുന്നു പള്ളി)
24. **വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച.** മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
29. മാർ യോഹന്നാൻ മാംദാനായുടെ ശിരഃഛേദനത്തിന്റെ ഓർമ്മ.
31. **വാങ്ങിപ്പിനു ശേഷം മൂന്നാം ഞായറാഴ്ച.** മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 28-ാം ഓർമ്മ (പാമ്പാടി മാർ കുറിയാക്കോസ് ദയറാ)

### സെപ്റ്റംബർ

2. യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 134-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
7. **വാങ്ങിപ്പിനുശേഷം നാലാം ഞായറാഴ്ച.** (മദ്യവർജ്ജന പ്രാർത്ഥനാ ദിനം)
8. ദൈവമാതാവിന്റെ ജനനപ്പെരുനാൾ.
14. *** സ്ലീബാ പെരുനാൾ.**
21. **സ്ലീബാ പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച.**

... മെത്രാപ്പോലീത്തായുടെ 85-ാം ഓർമ്മ (...)

24. മാർ ...

ളുടെയും ഓർമ്മ.

2. **കൂദോശ് ഈത്തോ (സഭാശുദ്ധീകരണം) ഞായറാഴ്ച.** വിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ (പരുമല തിരുമേനി) 106-ാം ഓർമ്മ (പരുമല പള്ളി), കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 101-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).
5. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 1-ാം ഓർമ്മ (ഭിലായി സെ. തോമസ് ആശ്രമം)
6. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 42-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി)
8. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 12-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
9. **ഹൂദോസ് ഈത്തോ (സഭാ പ്രതിഷ്ഠാ) ഞായറാഴ്ച**
13. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ.
14. മാർ ഫീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.
16. **സ്കറിയാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച.**
21. വി. ദൈവമാതാവിന്റെ ദേവാലയ പ്രവേശന പെരുനാൾ.
23. **വി. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച (സുബോറോ)**
24. കോട്ടയം പഴയസെമിനാരി സ്ഥാപകൻ സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് II മെത്രാപ്പോലീത്തായുടെ 192-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി), പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 12-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
28. മാർ യാക്കോബ് ബുർദ്ദാനായുടെ ഓർമ്മ.

... ക്കുള്ള ... യുടെ ഞായറാഴ്ച. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച.

## ഫെബ്രുവരി

2. *മായൽത്തോ പെരുന്നാൾ (കർത്താവിന്റെ ദേവാലയപ്രവേശനം), വൃദ്ധനായ ശെമവോന്റെ ഓർമ്മ (വയോധിക ദിനം), പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 40-ാം ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറാ)
3. **കൊത്തിനെ ഞായറാഴ്ച** (പേത്തർത്താ), മാർ ബർസൗമായുടെ ഓർമ്മ
4. വലിയ നോമ്പാരംഭം (ശുബ്കോനോ ശുശ്രൂഷ)
8. അന്ത്യോഖ്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ
9. മാർ അപ്രേം മല്പാന്റെയും മാർ തേവോദോറോസ് സഹദായുടെയും ഓർമ്മ
10. **നോമ്പിലെ രണ്ടാം ഞായറാഴ്ച (ഗർബോ)**
13. മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 76-ാം ഓർമ്മ (മഞ്ഞിനിക്കര ദയറാ).
17. **നോമ്പിലെ മൂന്നാം ഞായറാഴ്ച (ശ്മറിയോ)**
23. മലങ്കരസഭാ ഭാസുരൻ വിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി) 74-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ)
24. **നോമ്പിലെ നാലാം ഞായറാഴ്ച** (ക്നാനൈത്തോ) ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
27. പകുതിനോമ്പ്-അബ്ഗാർ രാജാവിന്റെ ഓർമ്മ

## മാർച്ച്

2. **നോമ്പിലെ അഞ്ചാം ഞായറാഴ്ച (കിപ്തോ)**
9. **നോമ്പിലെ ആറാം ഞായറാഴ്ച (സമിയോ),** നാൽപ്പതു സഹദന്മാരുടെ ഓർമ്മ (സെബസ്ത്യ) **മലങ്കര ഓർത്തഡോക്സ് സഭാ ദിനം- കാതോലിക്കാ ദിനം**
14. നാല്പതാം വെള്ളിയാഴ്ച
15. ബഥാന്യയിലെ ലാസറിന്റെ ഓർമ്മ.
16. **ഓശാന ഞായറാഴ്ച**
17. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 46-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി).
19. സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 78-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി).

റിയോസ് അബ്ദൽ ജലീൽ മെത്രാപ്പോലീത്തായുടെ 337-ാം ഓർമ്മ (വടക്കൻ പറവൂർ പള്ളി).

## മെയ്

1. *** കർത്താവിന്റെ സ്വർഗ്ഗാരോഹണപെരുന്നാൾ** (സൂലോക്കോ). സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായുടെ 95-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
4. **പുതു ഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച.** (സൺഡേസ്കൂൾ ദിനം)
8. ഏവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ.
10. മാർ ശെമവോൻ ശ്ലീഹായുടെ ഓർമ്മ; അഞ്ചാം മാർത്തോമ്മായുടെ 243-ാം ഓർമ്മ (നിരണം വലിയപള്ളി).
11. **പെന്തിക്കോസ്തി ഞായറാഴ്ച**
15. X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ.
16. സ്വർണ്ണ വെള്ളിയാഴ്ച. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 18-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
18. **പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച**
19. മാർ ദിവന്നാസിയോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 183-ാം ഓർമ്മ (കോട്ടയം ചെറിയപള്ളി).
20. നാല് ഏവൻഗേലിസ്ഥന്മാരുടെയും മൂന്നു പൊതുസുന്നഹദോസുകളിലെ പിതാക്കന്മാരുടെയും ഓർമ്മ.
25. **പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായറാഴ്ച**

## ജൂൺ

1. **പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച.**
6. യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 83-ാം ഓർമ്മ (പരുമലപള്ളി), ഔഗേൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1-ാം ഓർമ്മ. (വള്ളിക്കാട്ടു ദയറ)
8. **പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച.**
11. മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ. ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 19-ാം

സ്-പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, ശ്ലീഹാനോമ്പു വീടൽ.

30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

## ജൂലൈ

3. *** മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ**
5. എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 200-ാം ഓർമ്മ (കോലഞ്ചേരി പള്ളി).
6. **പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച** (മിഷൻ സൺഡേ)
7. സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ. (പത്തനാപുരം താബോർ ദയറാ).
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 235-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
12. കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് V മെത്രാപ്പോലീത്തായുടെ 99-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
13. **പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച**
15. മാർ കുറിയാക്കോസ് സഹദായുടെയും മാതാവ് മർത്തയൂലിത്തിയുടെയും നിഖ്യാ യിലെ മാർ അബഹായിയുടെയും ഓർമ്മ.
20. **പെന്തിക്കോസ്തിക്കുശേഷം പത്താം ഞായറാഴ്ച.** മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.
23. ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 9-ാം ഓർമ്മ (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. മാർ എപ്പിഫാനിയോസിന്റെ ഓർമ്മ.
27. **പെന്തിക്കോസ്തിക്കുശേഷം 11-ാം ഞായറാഴ്ച.** മാർ ശെമവോൻ ദെസ്തൂനിയുടെ ഓർമ്മ.
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 722-ാം ഓർമ്മ.

## ഓഗസ്റ്റ്

1. പതിനഞ്ചു നോമ്പാരംഭം; രക്തസാക്ഷികളായ മർത്തശ്മൂനിയുടെയും ഏഴുമക്കളുടെയും ഗുരുവായ മാർ ഏലിയാസറിന്റെയും ഓർമ്മ.
3. **പെന്തിക്കോസ്തിക്കുശേഷം പന്ത്രണ്ടാം ഞായറാഴ്ച**
6. *** കൂടാരപ്പെരുന്നാൾ** (കർത്താവിന്റെ മറുരൂപപെരുന്നാൾ), അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 43-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).

നാൾ.

14. *** സ്ലീബാ പെരുന്നാൾ.**
21. **സ്ലീബാ പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച.**

[illegible] മെത്രാപ്പോലീത്തായുടെ 85-ാം ഓർമ്മ. (പഞ്ചിം സെ. മേരീസ് പള്ളി, ഗോവ)

24. മാർ ദീമേത്തിന്റെ ഓർമ്മ.
25. മാർ ഇഗ്നാത്തിയോസ് പത്രോസ് III പാത്രിയർക്കീസ് ബാവായുടെ 114-ാം ഓർമ്മ.
28. **സ്ലീബാ പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച.** ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ. (ആലുവാ തൃക്കുന്നത്തു സെമിനാരി).

## ഒക്ടോബർ

1. അറിയിപ്പുകാരനായ മാർ ആദായി (ശ്ലീഹാ)യുടെയും മാർ അബഹായി സഹദായുടെയും മാർ മൽക്കേയുടെയും ഓർമ്മ.
3. മാർ ബസേലിയോസ് യൽദോ കാതോലിക്കാബാവായുടെ 323-ാം ഓർമ്മ (കോതമംഗലം ചെറിയപള്ളി).
5. **സ്ലീബാ പെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച.** (വൈദിക സെമിനാരി ദിനം)
7. മാർ സർഗീസ്, മാർ ബാക്കോസ് എന്നീ സഹദേന്മാരുടെ ഓർമ്മ.
12. **സ്ലീബാ പെരുന്നാളിനുശേഷം നാലാം ഞായറാഴ്ച.** ഫീലിപ്പോസ് മാർ ദിവന്നാസിയോസ് IV മെത്രാപ്പോലീത്തായുടെ 153-ാം ഓർമ്മ (ചേപ്പാട് പള്ളി). യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 28-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).
18. ഏവൻഗേലിസ്ഥനായ മാർ ലൂക്കോസ് മ്സബ്രോനോയുടെ ഓർമ്മ.
19. **സ്ലീബാപെരുന്നാളിനു ശേഷം അഞ്ചാം ഞായറാഴ്ച.**
22. മാർ ബസേലിയോസ് ശക്രള്ളാ കാതോലിക്കാബാവായുടെ 244-ാം ഓർമ്മ (കണ്ടനാടു പള്ളി).
23. ഹൽപ്പായിയുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
26. **സ്ലീബാപെരുന്നാളിനു ശേഷം ആറാം ഞായറാഴ്ച**

## നവംബർ

1. സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും സകല സഹദേന്മാരുടെയും സഹദാ സ്ത്രീക

ത്തായുടെ 12-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).

28. മാർ യാക്കോബ് ബുർദ്ദാനായുടെ ഓർമ്മ.
30. [illegible] യുടെ ഞായറാഴ്ച. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

## ഡിസംബർ

1. ഇരുപത്തഞ്ചു നോമ്പാരംഭം.
3. തോമ്മാ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 36-ാം ഓർമ്മ (പത്തനാപുരം താബോർദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും മർത്ത് യൂലിയാനായുടെയും ഓർമ്മ.
6. മൂറായുടെ എപ്പിസ്ക്കോപ്പായായ നീക്കോലാവോസ് എന്ന മാർ സോഖേയുടെ ഓർമ്മ.
7. **മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച (ബാല ദിനം).**
8. മാർ ബസേലിയോസ് ഔഗേൻ ബാവായുടെ 33-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന)
10. മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും കൂട്ടുസഹദേന്മാരുടെയും മാബൂഗിലെ മാർ ഫീലക്സീനോസിന്റെയും ഓർമ്മ.
13. ദാനിയേൽ മാർ ഫീലക്സീനോസ് മെത്രാപ്പോലീത്തായുടെ 18-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
14. **മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച.**
17. മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 80-ാം ഓർമ്മ. (വാകത്താനം വള്ളിക്കാട്ടുദയറാ)
18. മാർത്തോമ്മാ ശ്ലീഹാ കുന്തം കൊണ്ട് കുത്ത് ഏറ്റതിന്റെ ഓർമ്മ.
20. അഗ്നിമയനായ മാർ ഇഗ്നാത്തിയോസിന്റെ ഓർമ്മ.
21. **ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച. മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.** നിരണം വലിയ പള്ളി പെരുനാൾ
25. ***യെൽദോ-ക്രിസ്മസ് (നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ.)** ഇരുപത്തഞ്ചു നോമ്പു വീടൽ.
26. ദൈവമാതാവിന്റെ പുകഴ്ചപെരുനാൾ. യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായുടെ 22-ാം ഓർമ്മ (കൊരട്ടി സെമിനാരി).
27. ശിശുവധപ്പെരുനാൾ.
28. **ജനനപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച.**



# വിശ്വാസപാഠം

## കുരിശിന്റെ മാഹാത്മ്യം എന്ത്?

നമ്മുടെ കർത്താവിന്റെ രക്ഷണ്യ പ്രവർത്തനങ്ങളുടെ പ്രതീകമാണ് കുരിശ്. താൻ കുരിശിന്മേൽ തറയ്ക്കപ്പെട്ട് കൊല്ലപ്പെട്ടതിനാൽ, തന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും പ്രതീകമായി നാം കുരിശിനെ കാണുന്നു. മനുഷ്യ സഞ്ചാരമുള്ള എല്ലായിടത്തും നാം കുരുശിനെ സ്ഥാപിക്കുന്നു. കർത്താവു ലോകരക്ഷിതാവാണെന്ന പ്രഖ്യാപനമാണ് ഇതിൽ നാം കാണുന്നത്.

പള്ളികളുടെയും ക്രിസ്തീയ സ്ഥാപനങ്ങളുടെയും മുകളിൽ, നാം കുരിശ് വയ്ക്കുന്നുണ്ട്. ഇത് ക്രിസ്തുവിന്റെ ഉടമസ്ഥതയെ കാണിക്കുന്നു. ഇന്ന് കുരിശു ക്രിസ്തുമതത്തിന്റെ അടയാളമായി തീർന്നിരിക്കുന്നു.

കുരിശിനെ കാണുമ്പോൾ നാം വണങ്ങി, ഞങ്ങൾക്കുവേണ്ടി കുരുശിക്കപ്പെട്ടവനേ, ഞങ്ങളോടു കരുണ ചെയ്യണമെ എന്ന് പ്രാർത്ഥിച്ച് കുരിശുവരയ്ക്കുന്നു.

കർത്താവു മനുഷ്യരാശിയെ പാപത്തിൽ നിന്നും വീണ്ടെടുത്തത്, തന്റെ കുരിശു മരണത്തിലും ഉയിർത്തെഴുന്നേല്പിലുമാകയാൽ, എല്ലാ സ്വർഗ്ഗീയ അനുഗ്രഹങ്ങളും കുരിശിൽ കൂടിവരുന്നതായി നാം സങ്കല്പിച്ച്, കുരിശു വരച്ചു പ്രാർത്ഥിക്കുന്നു.

മേല്പട്ടക്കാരും പട്ടക്കാരും, ദൈവാനുഗ്രഹത്തിനായി പ്രാർത്ഥിക്കുമ്പോൾ, വിശ്വാസികളുടെ തലയിൽ കുരിശു വരച്ചു പ്രാർത്ഥിക്കുന്നു. വിശ്വാസികളെ ദൈവ വേലയ്ക്കായി അധികാരപ്പെടുത്തുമ്പോൾ അവരുടെ തലയിൽ കുരിശു വരച്ചു പ്രാർത്ഥിക്കുന്നു. ദൈവവേലയ്ക്കായി സ്വയം പ്രാർത്ഥിക്കുന്നവരും തന്നെത്താൻ കുരിശു വരച്ചു പ്രാർത്ഥിക്കുന്നു.

പഴയമനുഷ്യനെ നിഗ്രഹിച്ചു ക്രിസ്തുവിനെ ഉൾക്കൊള്ളുന്നതിന്റെ പ്രതീകമായി, നാം സ്വയം കുരിശു വരയ്ക്കുന്നു. "ഞാൻ ക്രിസ്തുവിനോടു കൂടെ കുരിശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു" (ഗലാ. 2:20) എന്ന് വി. പൗലോസ് പറയുന്നുണ്ടല്ലോ.

വി. പൗലോസ് കൊലോസ്യർക്ക് എഴുതിയ ലേഖനത്തിൽ ഈ സമർപ്പണം വ്യക്തമാക്കുന്നുണ്ട്. "ആകയാൽ ദുർന്നടപ്പ്, അശുദ്ധി, അതിരാഗം, ദുർമ്മോഹം, വിഗ്രഹാരാധനയായ അത്യാഗ്രഹം, ഇങ്ങനെ ഭൂമിയിലേക്കുള്ള നിങ്ങളുടെ അവയവങ്ങളെ മരിപ്പിപ്പിൻ" (കൊലോ. 3:5) അനന്തരം ക്രിസ്തു നമ്മിൽ വസിക്കുമ്പോഴുള്ള അനുഭവത്തെക്കുറിച്ചു പറയുന്നു. "അതുകൊണ്ട് ദൈവത്തിന്റെ വൃതന്മാരും വിശുദ്ധന്മാരും, പ്രിയരുമായി, മനസ്സലിവ്, താഴ്മ, സൗമ്യത, ദീർഘക്ഷമ എന്നിവ ധരിച്ചുകൊണ്ട്, അന്യോന്യം പൊറുക്കുകയും, ഒരുവനോടു ഒരുവന് വഴക്കുണ്ടായാൽ തമ്മിൽ ക്ഷമിക്കുകയും ചെയ്വിൻ. കർത്താവ് നിങ്ങളോടു ക്ഷമിച്ചതു പോലെ നിങ്ങളും ചെയ്വിൻ" (കൊലോ. 3:12-13)

കൂദാശകളിൽ വെള്ളം, എണ്ണ, അപ്പവീഞ്ഞുകൾ ഇവ വാഴ്ത്തി വേർതിരിക്കുന്നത് കുരിശു വരച്ചാണ്. അലങ്കാരത്തിന് വേണ്ടി കുരിശു ധരിക്കുന്നത് കുരിശിനോടുള്ള അവഹേളനമാണ് ദൈവത്തിന്റെ കർത്തൃത്വത്തിന്റെയും നമ്മുടെ സമർപ്പണത്തിന്റെയും അടയാളമായിട്ടാണ്, കുരിശ് ധരിക്കേണ്ടത്.

സാത്താനോടുള്ള പോരാട്ടത്തിനുള്ള ആയുധമായും നാം കുരിശിനെ ഉപയോഗിക്കുന്നു.

ദുഃഖവെള്ളിയാഴ്ച നടത്തുന്ന സ്ലീബാ വന്ദനവ്, കുരിശിക്കപ്പെട്ട കർത്താവിനെ വന്ദിക്കുന്നതാണ്. സ്ലീബാ എന്ന സുറിയാനി വാക്കിന്റെ അർത്ഥം, കുരിശിക്കപ്പെട്ടവൻ എന്നാണ്. കുരിശിന് സ്ലീബാ എന്നും പറയുന്നതിനാൽ കുരിശിന്റെ വന്ദനവെന്നും പറയാം. യഥാർത്ഥത്തിൽ കർത്താവിന്റെ മരണത്തെയാണ് നാം ആരാധിക്കുന്നത്.

നമ്മുടെ ആരാധനയിൽ ഇങ്ങനെ നാം ചെയ്യുന്നത് സ്ലീബാ ഐശ്വര്യത്തിന്റെ അടയാളവും, വിജയത്തിന്റെ കൊടിയുമാകുന്നു. നമ്മെ രക്ഷിക്കുന്ന സ്ലീബായിൽ നാം പുകഴുന്നു.

ദുഃഖവെള്ളിയാഴ്ച നാം താഴെ കാണുന്ന പ്രകാരം ചൊല്ലുന്നു "അതിനാൽ ഞങ്ങൾക്കു രക്ഷയുണ്ടായുണ്ടായി എന്ന് സ്ലീബായെ (പീഢാനുഭവത്തെ) ഞങ്ങൾ വന്ദിക്കുന്നു. മ്ശിഹാ, നീ എഴുന്നെള്ളി വരുമ്പോൾ ഞങ്ങളെയും ഓർക്കണമെന്ന് കള്ളനോടുകൂടെ ഞങ്ങളും പറയുന്നു"

നമ്മുടെ കർത്താവ് പറയുന്നു "എന്നെ അനുഗമിപ്പാൻ ഒരുത്തൻ ഇച്ഛിച്ചാൽ, അവൻതന്നെത്താൻ നിഷേധിച്ച്, നാൾ തോറും തന്റെ കുരിശെടുത്തും കൊണ്ട് എന്നെ അനുഗമിക്കട്ടെ". (വി. ലൂക്കോ. 9:23)

**–മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത**

ഫാ. പി. കെ. ഗീവർഗീസ്,
കല്ലൂപ്പാറ

# യുക്തിസഹമല്ലാത്ത പരാമർശം

നവംബർ 9-ാം തീയതി വെള്ളിയാഴ്ച മാതൃഭൂമി ദിനപ്പത്രത്തിൽ സർക്കാരുകൾ മതനേതാക്കന്മാരുടെ സ്വാധീനത്തിനു വഴങ്ങുന്നു എന്ന തലക്കെട്ടിൽ റിട്ട. ജസ്റ്റിസ് കെ.റ്റി തോമസിന്റെ പരാമർശങ്ങൾ വായിക്കുവാനിടയായി. ആദരിക്കപ്പെടേണ്ട വരെന്ന് സമൂഹം കരുതുന്നവർ യുക്തിസഹമല്ലാത്ത പരാമർശങ്ങളോടെ സാമൂഹിക പരിഷ്ക്കർത്താക്കളാകുവാൻ ശ്രമിച്ചാൽ വലിയ വീഴ്ച യായിരിക്കും ഫലം. ന്യൂനപക്ഷത്തിന്റെ നിലനിൽപ്പിനേയും മതവകാശത്തേയും സംരക്ഷിക്കുന്ന ഭരണഘടനയെ സംബന്ധിച്ച് ആധികാരിക അറിവുണ്ടെന്ന് ജനം വിശ്വസിക്കുന്ന അദ്ദേഹത്തിന്റെ പരാമർശങ്ങൾ തീർത്തും നിർഭാഗ്യകരമാണ്. തന്റെ ആശയങ്ങൾ സാധൂകരിക്കുവാൻ അദ്ദേഹം അവതരിപ്പിച്ച് ഉപമാനങ്ങൾ തീർത്തും അപ്രസക്തവും.

രണ്ടര ശതമാനം വരുന്ന ക്രിസ്തൃാനികൾക്കായി ദുഖവെള്ളിയാഴ്ച അവധിയെന്നത് തന്നെ അജ്ഞതയുടെ ഭാഗമാണ്. മതസൗഹാർദ്ധവും മതസഹിഷ്ണതയും മതാദരവിലുള്ള പാരമ്പര്യതയും നിലനിൽക്കുന്ന ഈ രാജ്യത്ത് ദുഖവെള്ളിയാഴ്ചയേയും നബി ദിനത്തേയും ശ്രീകൃഷ്ണജയന്തിയേയും ഒക്കെ എല്ലാ മതങ്ങളും ആദരവോടെ കാണുമ്പോൾ ആ ആദരവിനെ മാനിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യേണ്ട ഉന്നത സ്ഥാനീയനായ ഒരു വ്യക്തി ഇത്രമാത്രം കുടില ഹൃദയനാകുന്നത് എത്രയോ കഷ്ടം.

ഞാൻ പഠിച്ച കോളേജിലെ എൻ.എസ്.എസ് (നാഷ്ണൽ സർവ്വീസ് സ്കീം) ന്റെ കരോൾ സർവ്വീസിന് കൃസ്തുമസ് സന്ദേശം നൽകുവാൻ വൈദികനായതിനുശേഷം ഞാൻ പോയിട്ടുണ്ട്. ഈ പ്രസ്ഥാനത്തിൽ വിവിധ മതസ്ഥരായ വിദ്യാർത്ഥികൾ അംഗങ്ങളാകുന്നുവെന്ന് ഏവർക്കും അറിവുള്ളതാണല്ലോ. യഥാർത്ഥ മത വിശ്വാസമുള്ള ഏതെങ്കിലും വ്യക്തി ഇക്കാര്യത്തിൽ അസഹിഷ്ണത പ്രകടിപ്പിക്കുവാനിടയില്ല. മതതീവ്രവാദികൾ പ്രകടിപ്പിച്ചേക്കാമെങ്കിലും അത് പ്രോത്സാഹിപ്പിക്കപ്പെടേണ്ട ഒന്നല്ലതാനും. പ്രശസ്ത കവിയും സാഹിത്യകാരനുമായ ശ്രീ. വിഷ്ണുനാരായണൻ നമ്പൂതിരി, തിരുവല്ല വലിയ ക്ഷേത്രത്തിൽ (ശ്രീ.വല്ലഭാ) ആചാര്യനായിരുന്ന കാലത്ത് ക്രിസ്തുമസ് സന്ദേശം നൽകുവാനായി അദ്ദേഹത്തെ ക്ഷണിക്കുവാൻ ചെന്ന എന്റെ ഒരു സഹോദര വൈദികൻ എന്നോട് പറഞ്ഞ കാര്യങ്ങൾ ഇവിടെ പ്രസ്താവ്യമാണ്. തന്റെ ജീവിതത്തിൽ ക്രിസ്തുമസ് രാത്രികളിൽ താൻ ഉറങ്ങാറില്ലെന്നും, തന്നോട് ഒപ്പമുള്ളവരെയും കൂട്ടി വെളുക്കുവോളം ബൈബിളും മറ്റു മതഗ്രന്ഥങ്ങളും വായിക്കുകയാണ് പതിവെന്നും ഈ മഹാത്മാവ് അറിയിക്കുകയുണ്ടായി. ക്രിസ്ത്യാനികളിൽ എത്രപേർക്ക്, ഒരു പക്ഷേ, ഈ ദർശനമുണ്ടാകും. ഇത്രമാത്രം പ്രഗത്ഭനും പ്രശസ്തനുമായ ഒരു വ്യക്തി ഒരു ക്ഷേത്രത്തിലെ പുരോഹിത ശുശ്രൂഷ, തന്റെ ജീവിതത്തിന്റെ ഒരുഘട്ടത്തിലെങ്കിലും നിർവ്വഹിച്ചുവെന്നതുതന്നെ അദ്ദേഹത്തിന്റെ ജീവിത ദർശനത്തേയും ശ്രേഷ്ഠതയേയും വെളിപ്പെടുത്തുന്നതാണ്.

ഈസ്റ്ററിന് എൻട്രൻസ് വച്ചതിൽ ചിലർക്കുള്ള അസ്വസ്ഥതയിൽ അസ്വസ്ഥനായ ജസ്റ്റിസ് കെ. റ്റി തോമസ്, അന്നേദിവസം ക്രിക്കറ്റു വച്ചാൽ ആർക്കും കുഴപ്പമില്ലായെന്ന് ആരോപിക്കുന്നു. എൻട്രൻസും ക്രിക്കറ്റും തമ്മിൽ എന്തു താരതമ്യം സാദ്ധ്യമാണ്? എൻട്രൻസ് എന്നത് മുഴുവൻ അപേക്ഷകരുടെയും ആവശ്യവും അവകാശവുമാണ്. ക്രൈസ്തവിശ്വാസത്തിന്റെ അടിസ്ഥാന ശിലയായ ഉയർപ്പുദിവസത്തിന്റെ ആരാധന ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം ഭരണഘടനാപരവും മൗലികവുമായ അവകാശമാണ്. വിശ്വാസമുള്ളവന് രണ്ടും ജീവൽപ്രശ്നവുമാണ്. ഒന്നുപേക്ഷിക്കുവാൻ നിർബന്ധിതരാകുന്നവരിൽ,ഒരു നിരപരാധിയും ശിക്ഷിക്കപ്പെടരുതെന്ന ജുഡീഷ്യറിയുടെ ആദ്യപാഠം ലംഘിക്കപ്പെടുകയാണ്. അപേക്ഷകനെ ഒരുക്കിവിടുകയോ, കൂടെപോവുകയോ ചെയ്യുന്ന കുടുംബങ്ങളും ഇവിടെ ശിക്ഷിക്കപ്പെടുന്നു. ഇതിന് ക്രിക്കറ്റുമായി എന്തുബന്ധം? ക്രിക്കറ്റ് ഒരു പൗരന്റെ ജീവൽ പ്രശ്നമാണോ? അപേക്ഷകന് നിർബന്ധമായും എൻട്രൻസിൽ സംബന്ധിക്കേണ്ടതുപോലെയോ ക്രിക്കറ്റ് ആസ്വാദനം? അത് അവസരമുള്ളവനും താല്പര്യമുള്ളവനും കണ്ടാൽ മതി. അതുകൊണ്ട് ഗൗരവമേറിയ വസ്തുതകളെ വിലകുറഞ്ഞ ഉപമാനങ്ങളിലൂടെ നിസാരവത്ക്കരിക്കുന്നത് ആർക്കും ഭൂഷണമല്ല. അത് ആശയ ദാരിദ്രം വെളിപ്പെടുത്തുന്നു.

ആത്മീയോത്ക്കർഷത്തിനും, ഉപഭോക്തൃസംസ്കാരത്തിൽ ശ്രദ്ധ പതറുവാനിടയുളളവന്റെ ഏകാഗ്രതയ്ക്കും ഉതകുന്നതാണ് ഉപവാസം. ജസ്റ്റിസ് കെ.റ്റി തോമസ് ഇതിനെയും വിമർശിക്കുന്നു. എന്നാൽ മതങ്ങൾ ഇത് പഠിപ്പിക്കുന്നു. ബോദ്ധ്യമുള്ളവൻ ആചരിക്കുന്നു. അനുഭവമുള്ളവൻ ജീവിതചര്യകളിൽ ഇത് ഉൾപ്പെടുത്തുന്നു. ഉപവാസത്തിലൂടെ ലഭിക്കുന്ന ഏകാഗ്രതയോടെ തന്റെ വേല ചെയ്യുന്നവൻ അതുകൂടുതൽ ഫലവത്താക്കുന്നു. അനുഭവിച്ചറിഞ്ഞിട്ടില്ലാത്തവൻ അതിനേയും ശപിക്കുന്നു. ഏതാനും ചിലരുടെ കൈയ്യടി വാങ്ങിത്തരുന്ന ഇത്തരം സമീപനങ്ങൾ യാഥാർത്ഥ്യബോധമുളളവരാൽ തിരസ്കരിക്കപ്പെടും. ■

## പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



**Dr. George Thomas, Dr. Grace George,**
**Dr. Gem George & Greg**

**SOUTH AFRICA**

സ്നേഹം നിറഞ്ഞ ഓർമ്മകളോടെ

**ഒന്നാം വർഷം**

**2008 ജനുവരി 11**

06-08-1972  11-01-2007

**ALEX THARAKAN K. J.**
(Jollykuttan)
Kalapurackal, Sea View Ward
Alleppey-12

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൻ വലഭാഗത്തായ്"

എന്ന്,
സന്തപ്ത കുടുംബാംഗങ്ങൾ

**ഓർമ്മയുടെ രണ്ടാം വർഷം**

**2008 ജനുവരി 4**



## ശ്രീ. സി. ഇ. കുരുവിള

**ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്)**
**വാഴൂർ**

ജനുവരി നാലിന് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വി. കുർബ്ബാനയും ഓർമ്മ പ്രാർത്ഥനയും നടത്തി.

എന്ന്,
സന്തപ്ത കുടുംബാംഗങ്ങൾ

**കോട്ടയം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ**

# അഭി. കടവിൽ പൗലോസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ശ്രാദ്ധ ശതാബ്ദിയും ജന്മസപ്തരജത ജൂബിലിയും

- ഡോ. ഐസക് പാമ്പാടി



കോട്ടയം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത എന്ന നിലയിൽ 1876 മുതൽ 1907 വരെ ഈ മെത്രാസനത്തിനു സ്തുത്യർഹമായ നിലയിൽ നേതൃത്വം നൽകുകയും നവീകരണ പ്രസ്ഥാനം മലങ്കരസഭയിൽ ശക്തമായപ്പോൾ സഭാ വിശ്വാസികളെ ഉറപ്പിച്ചു നിർത്തുകയും ചെയ്ത കടവിൽ പൗലോസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ശ്രാദ്ധ ശതാബ്ദിയും ജന്മ സപ്ത രജത ജൂബിലിയും വിപുലമായി ആഘോഷിക്കുവാൻ കോട്ടയം ഭദ്രാസന യോഗം തീരുമാനിച്ചിരിക്കുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രത്യേക താല്പര്യ പ്രകാരവും നിർദ്ദേശപ്രകാരവുമാണ് ഈ ഓർമ്മപ്പെരുന്നാൾ നടത്തുന്നത്. 1907 നവംബർ മാസം 2-ാം തീയതി ദൈവസന്നിധിയിലേക്ക് വാങ്ങിപ്പോയ തിരുമേനിയുടെ കബറിടം ആലുവാ തൃക്കുന്നത്തു സെമിനാരിയിലാണ് സ്ഥിതി ചെയ്യുന്നത്. നവംബർ മാസം ആദ്യ ആഴ്ച പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ മലങ്കര സഭയിൽ ആചരിക്കുന്നതിൽ ഡിസംബർ 23 ഞായറാഴ്ച ഈ ഓർമ്മപ്പെരുന്നാൾ വിപുലമായ രീതിയിൽ അഭിവന്ദ്യ തിരുമേനിയുടെ കാലത്ത് സ്ഥാപിച്ച പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് പള്ളിയിൽ നടത്തി. രാവിലെ ഇടവക മെത്രാപ്പോലീത്ത അഭി. ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനി കുർബ്ബാന അർപ്പിച്ചു. തുടർന്ന് അനുസ്മരണ സമ്മേളനവും ശ്രാദ്ധ സദ്യയും ഉണ്ടായിരുന്നു. കോട്ടയം ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽ നിന്നും മലങ്കര സഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും വിശ്വാസികൾ ഈ ഓർമ്മപ്പെരുന്നാളിൽ പങ്കെടുത്തു.

### അല്പം ചരിത്രം

വടക്കൻ പറവൂർ കടവിൽ കുടുംബത്തിൽ കൂരൻ അവിരാ വർക്കിയുടെയും അന്നയുടെയും മകനായി 1833-ൽ ജനനം. ജ്ഞാന സ്നാന രജിസ്റ്ററിൽ പൗലോസ് എന്ന നാമം ധരിച്ച കുട്ടിയാണ് പിൽക്കാലത്ത് കോട്ടയം, അങ്കമാലി ഇടവകകളുടെ മാർ അത്താനാസ്യോസ് എന്ന പേരിൽ പ്രശസ്തനായത്. വടക്കൻ പറവൂർ സെന്റ് തോമസ് പള്ളിയാണ് മാതൃ ഇടവക.

### പൗരോഹിത്യം

1846 ഫെബ്രുവരി 19-ന് ചേപ്പാട്ട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായിൽ നിന്നും കോട്ടയം ചെറിയപള്ളിയിൽ വച്ച് 'കോറൂയോ' സ്ഥാനം സ്വീകരിച്ചു. 1851-ൽ യുയാക്കിം മാർ കൂറിലോസ് തിരുമേനിയിൽ നിന്നും ചാലാശ്ശേരി പള്ളിയിൽ വച്ച് 'ശെമ്മാശ' പട്ടവും 1854-ൽ ഈ തിരുമേനിയിൽ നിന്നു തന്നെ 'കശ്ശീശാ' സ്ഥാനവും സ്വീകരിച്ചു. 1876 ജൂൺ 27-ന് മുളന്തുരുത്തി പള്ളിയിൽ വച്ച് പ. ഇഗ്നാത്തിയോസ് പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവാ റമ്പാൻ സ്ഥാനവും പരിശുദ്ധ തിരുമേനി തന്നെ 1876 ഡിസംബർ 3-ന് വടക്കൻ പറവൂർ സെന്റ് തോമസ് പള്ളിയിൽ വച്ച് മെത്രാപ്പോലീത്താ സ്ഥാനവും നൽകി അനുഗ്രഹിച്ചു. ചരിത്ര പ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിനുശേഷം മലങ്കര സഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിക്കുകയും അതിലൊന്നായ കോട്ടയം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ യായി 1876-ൽ ത്തന്നെ തിരുമേനിയെ വാഴിക്കുകയും ചെയ്തു.

### സഭാ സേവനങ്ങൾ

അഭിവന്ദ്യ തിരുമേനിയുടെ കാലത്ത് കോട്ടയം ഭദ്രാസനത്തിന് വളരെയേറെ പുരോഗതി പ്രാപിക്കുവാൻ സാധിച്ചു. പാലക്കുന്നത്ത് മാർ അത്താനാസ്യോസ് ഉയർത്തിയ നവീകരണത്തിന്റെ കാറ്റ് കോട്ടയം ഭദ്രാസനത്തിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചപ്പോൾ വിശ്വാസികളെ സത്യ വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തി. സഭാ കേസ്സിൽ മണർകാട്ട് സെന്റ് മേരീസ് പള്ളി പൂട്ടിയപ്പോൾ കിഴക്ക് വശത്തായി പുതിയ പള്ളി ഗീവറുഗീസ് സഹദായുടെ നാമത്തിൽ 1893-ൽ പണികഴിപ്പിച്ചു. ഇന്ന് കോട്ടയം ഭദ്രാസനത്തിലെ നിരവധി പ്രസിദ്ധ ദേവാലയങ്ങൾ തിരുമേനിയുടെ കാലഘട്ടത്തിലാണ് ആരംഭം കുറിച്ചത്. സെന്റ് പീറ്റേഴ്സ് പരിയാരം (1890), സെന്റ് തോമസ്, കങ്ങഴ (1890) സെന്റ് തോമസ് മീനടം (1890), നിലയ്ക്കൽ പുതുപ്പള്ളി (1891) സെന്റ് ജോർജ് കുഴിമറ്റം (1902) തുടങ്ങിയ ദേവാലയങ്ങൾ ഇതിൽപ്രധാനപ്പെട്ടവയാണ്. പ്രശസ്തവും ധനാഢ്യവുമായ തന്റെ കുടുംബവകയായി തനിക്കുണ്ടായിരുന്ന സ്വത്തുക്കൾ തന്റെ ഇടവകയായ വടക്കൻ പറവൂർ പള്ളിക്കും ആലുവാ തൃക്കുന്നത്തു സെമിനാരിക്കും ദാനം ചെയ്തു കൊണ്ട് അനു

കരണിയമായ മാതൃക തിരുമേനി സൃഷ്ടിച്ചു.

**ബഹുഭാഷാ പണ്ഡിതൻ**

സുറിയാനി, മലയാളം, തമിഴ് ഭാഷകളിൽ പണ്ഡിത നായിരുന്ന അദ്ദേഹം അനവധി ആത്മീയ പ്രാർത്ഥനാ ഗ്രന്ഥങ്ങൾ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് തർജ്ജമ ചെയ്തു. അപ്പോക്രിഫൽ കൃതികളായ തൂബിത്ത്, മക്കാബിയർ, മഹാജ്ഞാനം എന്നിവകകൾ ഇതിൽപ്പെടുന്നു. വേദശാസ്ത്രത്തിൽ മാത്രമല്ല, വാസ്തുവിദ്യയിലും വൈദ്യശാസ്ത്രത്തിലും നല്ല അവഗാഹമുണ്ടായിരുന്നു. മലങ്കര സഭയിൽ ഇത്രയേറെ പ്രസംഗ ചതുരനായ ഒരു മെത്രാപ്പോലീത്താ അപൂർവ്വമായിരുന്നുവെന്ന് ചരിത്രകാരന്മാർ സാക്ഷിക്കുന്നു.

പ. ഗീവറുഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ, എന്നീ കാതോലിക്കാബാവാമാർക്കും പ. പാമ്പാടി തിരുമേനിക്കും പൗരോഹത്യത്തിന്റെ ആദ്യ പദവികൾ നൽകിയതും മാർ അത്താനാസ്യോസ് തിരുമേനി ആയിരുന്നു.

രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള മലങ്കര സഭയ്ക്കും 131 വർഷത്തെ ചരിത്രം ഉറങ്ങുന്ന കോട്ടയം ഭദ്രാസനത്തിനും പരിശുദ്ധ തിരുമേനിയുടെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും പ്രതിസന്ധികളെ അതിജീവിക്കുവാൻ കരുത്ത് നൽകുമെന്ന് പ്രത്യാശിക്കാം. ■







## പള്ളി നർമ്മങ്ങൾ

### 'തീ വയ്ക്കണം'

അച്ചാ വേറെ ഒരുപാടു വിഷയങ്ങളുണ്ടെന്നറിയാം എങ്കിലും എന്റെ കാര്യം പൊതുയോഗത്തീ വക്കണം.

അച്ചൻ മറന്നു പോകരുതെന്നു കരുതി അവിരാച്ചൻ വീണ്ടും വീണ്ടും ഓർമ്മിപ്പിച്ചു.

"അച്ചാ പോതുയോഗത്തീ വക്കണം"

"പൊതു യോഗത്തീ വക്കണം"

എന്റെ അവിരാച്ചാ "'തീ വക്കാതെ' അതു തീയാ. താനൊന്നടങ്ങ്

* * * * *

### 'കിറു കിറുത്യം'

എന്തെങ്കിലും രണ്ട് ചോദ്യം പൊതുയോഗത്തിൽ ലഭിച്ചില്ലേൽ നാട്ടുകാരെന്തു കരുതും?

"നമ്മുടെ ഇടവക 'കൊടുക്കുന്ന' കാര്യത്തിൽ പുറകോട്ട് പോവുകയാണ്.

സ്നേഹഭവനും, ലാത്തൂർ ഭൂകമ്പത്തിനും കഴിഞ്ഞ കൊല്ലം 10,000 രൂപ നല്കി. ഇക്കൊല്ലം സ്നേഹ ഭവനു മാത്രം നല്കി ഇതെന്തു പണിയാണ്?"

വീണ്ടും താഴോട്ട് നോക്കിയപ്പോൾ...

"വരവും ചെലവും ഒരു പൈസപോലും വ്യത്യാസമില്ലാതെ ഇത്ര കൃത്യമായിട്ടെങ്ങനെ വന്നു. ഇതിലെന്തോ പന്തികേടുണ്ട്."

* * * *

### 'മൂപ്പൻസ് ഡിപ്ലോമസി'

ചില പൊതു യോഗങ്ങളിൽ റിപ്പോർട്ടും പിടിച്ചുകൊണ്ട് ചില സിംഹങ്ങൾ ഗർജ്ജിക്കാറുണ്ട്. അതിഭയങ്കരമായ ബഹളങ്ങൾ വരുമ്പോൾ മൂപ്പൻ ഒരു പണി കാണിക്കും.

മൂത്ത ബഹളത്തിനിടയിൽ നല്ല മൂത്ത നെയ്യപ്പം വിതരണം ചെയ്യും. ഒപ്പം ചായ വെളിയിലുണ്ടെന്ന് പറയും.

നെയ്യപ്പം തിന്ന് റിപ്പോർട്ട് കീറി കൈയ്യിലെ എണ്ണയും തുടച്ച് സിംഹന്മാർ വെളിയിലിറങ്ങും ശാന്തം. എങ്ങനെയുണ്ട് 'മൂപ്പൻസ് ഡിപ്ലോമസി'

\- റ്റീപ്പീ



ഡോ. എൻ. ബാലകൃഷ്ണൻ




# ഗാന്ധിജിയിൽ നിന്ന് നെഹ്റു പഠിച്ച പാഠം

നമ്മുടെ ആദ്യത്തെ പ്രധാന മന്ത്രി ജവഹർലാൽ നെഹ്റു അദ്ദേഹത്തിന്റെ ജീവിതകഥയിൽ ഒരു ഭാഗത്ത് മഹാത്മാഗാന്ധിയുമായി ജീവിക്കുമ്പോൾ ഉണ്ടായ ഒരു അനുഭവം രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടു പേരും ഒരുമിച്ച് വീട്ടിൽ താമസിച്ച അവസരത്തിൽ അതിരാവിലെ നെഹ്റു ഷേവ് ചെയ്തപ്പോൾ ടാപ്പ് തുറന്നു വെച്ചിരുന്നു. പൈപ്പിലൂടെ നിരന്തരം വെള്ളം പോയ്ക്കൊണ്ടിരുന്നു. ഗാന്ധിജി ഇത് ശ്രദ്ധിച്ചു. അദ്ദേഹം നെഹ്റുവിനോടു പറഞ്ഞു. അങ്ങ് എന്തിനാണ് ഇത്രയും വെള്ളം പാഴാക്കുന്നത്. ആവശ്യത്തിനുപയോഗിച്ചാൽ പോരേ? നെഹ്റു ഉത്തരം നൽകി. 'യമുനാനദിയിൽ ധാരാളം വെള്ളമുണ്ട്. എത്രനേരം ഈ ടാപ്പ് തുറന്നുവച്ചാലും തീരാത്തത്രയും വെള്ളം യമുനാ നദിയിലുള്ളിടത്തോളം കാലം ഇവിടെ അല്പം വെള്ളം കൂടുതലുപയോഗിച്ചാൽ പ്രശ്നമൊന്നും വരാനില്ല. ഗാന്ധിജി അതിന് നൽകിയ മറുപടി ഇതാണ്.' പ്രിയ സുഹൃത്തേ യമുനാദിയിലെ വെള്ളം ഭാരതത്തിലെ 37 കോടി ജനതയുടേതാണ് അവരത് ഉപയോഗിക്കുന്നുണ്ടോ ഇല്ലയോ എന്ന് ചിന്തിക്കേണ്ട ആവശ്യമില്ല. അങ്ങേക്ക് അർഹതപ്പെട്ടതുമാത്രം അങ്ങ് ഉപയോഗിക്കുക. ഗാന്ധിജിയുടെ ഈ ഉപദേശം എന്റെ ജീവിതത്തെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട് എന്ന് നെഹ്റു പറഞ്ഞിട്ടുണ്ട്.

പലതും നാം ചിന്തിക്കുന്നതുപോലെയല്ല വിലയിരുത്തേണ്ടത്. അതിന് വലിയ ലക്ഷ്യമുണ്ടായിരിക്കണം. അതാണ് ഗാന്ധിജിയിൽ നിന്ന് നെഹ്റു പഠിച്ച പാഠം. യമുനാ നദിയിലെ വെള്ളത്തെപ്പോലെ ഭാരതത്തിലെ എല്ലാം എല്ലാ ഭാരതീയന്റേതുമാണ്. നമുക്കർഹതപ്പെട്ടതുമാത്രം നാം ഉപയോഗിക്കണം. മറ്റുള്ളവർ എന്ത് ചെയ്യുന്നു എന്നതിനേക്കാൾ നാമെന്തു ചെയ്യണം, ചെയ്യുന്നു എന്നാണ് നാം ചിന്തിക്കേണ്ടത്. അപ്പോഴാണ് ഒരു രാഷ്ട്രം പുരോഗതി പ്രാപിക്കുന്നത്. ■

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. ഡോ. ഒ. തോമസ്
(ഡയറക്ടർ ജനറൽ)



### പുതുവത്സര ക്ലാസ്സുകൾ

പുതുവത്സര ക്ലാസുകൾ ജനുവരി 6-ാം തീയതി ഞായറാഴ്ച ആരംഭിക്കുന്നു. ഈ വർഷം സിലബസിനും പാഠപുസ്തകത്തിനും മാറ്റം ഇല്ല. പരീക്ഷതീയതിയും ചോദ്യപേപ്പർ മാതൃകകളും ഇന്റേണൽ അസസ്മെന്റ് 2007ലേതുപോലെ തന്നെ തുടരുന്നതാണ്. പാഠപുസ്തകങ്ങൾ വിതരണത്തിന് തയ്യാറായികഴിഞ്ഞു.

### മത്സരപരീക്ഷകളും മൂല്യനിർണ്ണയവും

അഞ്ചു മുതൽ ഒൻപതുവരെ ക്ലാസുകളിലെ മത്സരപ്പരീക്ഷയുടെയും പത്താം ക്ലാസ്സിലെയും പന്ത്രണ്ടാം ക്ലാസ്സിലെയും വാർഷീക പരീക്ഷയുടെ പേപ്പറുകൾ മൂന്നു കേന്ദ്രങ്ങളിലായി പരിശോധിക്കപ്പെട്ടുന്നു. ഫെബ്രുവരി 9-ാം തീയതി പരീക്ഷഫലം പ്രസിദ്ധീകരിക്കുന്നതാണ്. ossae.org എന്ന വെബ്സൈറ്റിൽ പരീക്ഷാ ഫലം ലഭ്യമാക്കുന്നതാണ്.

### പ്രതിഭാ, വിജ്ഞാനി, പ്രവീൺ മത്സരങ്ങൾ

ജനുവരി 12-ാം തീയതി ശനിയാഴ്ച ദേവലോകം കേന്ദ്ര ആഫീസിൽ നടക്കുന്ന പ്രതിഭ, വിജ്ഞാനി പ്രവീൺ മത്സരങ്ങളിൽ നാലു സോണുകളിൽ നിന്ന് വിജയികളായ കുട്ടികൾ പങ്കെടുക്കുന്നു.

### ഒ.വി.ബി.എസ്.

ഒ.വി.ബി.എസ്. ഗാനങ്ങളുടെ റിക്കാർഡിങ്ങ് ഡിസംബർ മാസത്തിൽ നടന്നു. സോണൽ മത്സരങ്ങളിൽ സംഗീതത്തിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിച്ച സൺഡേസ്ക്കൂൾ വിദ്യാർത്ഥികളാണ് ഈ വർഷവും ഗാനങ്ങൾ ആലപിച്ചിരിക്കുന്നത്. 2008-ലെ ഒ.വി.ബി.എസിന് ആവശ്യമായ മെറ്റീരിയസ് തയ്യാറായിക്കൊണ്ടിരിക്കുന്നു.

### ജീവകാരുണ്യ ദിനം

ജനുവരി 20-ാം തീയതി നടക്കുന്ന ജീവകാരുണ്യ ദിനപിരിവിൽ പരമാവധി തുക സമാഹരിച്ച് തുമ്പമൺ ഭദ്രാസനത്തിൽ പ്രവർത്തിക്കുന്ന "പ്രകാശധാര" എന്ന പ്രോജക്ട് (Mentally differently abled) നൽകുവാൻ തക്കവണ്ണം എല്ലാവരും ഉത്സാഹിക്കണം.

■




# ഞായർദിന ചിന്തകൾ

ഫാ. റ്റി. ജെ. ജോഷ്വാ

ജനുവരി 13

**ദനഹായുടെ ശേഷം ഒന്നാം ഞായറാഴ്ച**

**മത്താ: 4: 12 – 22**

**വിഷയം: പരസ്യ ശുശ്രൂഷയുടെ ആരംഭവും ശിഷ്യൻമാരെ വിളിക്കുന്നതും.**

ആമുഖം: യേശുക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നത് എപ്പോൾ എന്നും എവിടെ എന്നുമുള്ളത് പ്രാധാന്യം നൽകി സുവിശേഷകൻ പ്രസ്ഥാവിച്ചിരിക്കുന്നു. യോഹന്നാൻ സ്നാപകൻ കാരാഗ്രഹത്തിലാക്കപ്പെട്ടപ്പോൾ യേശു രംഗപ്രവേശം ചെയ്യുന്നു എന്നുള്ളത് ശ്രദ്ധേയമാണ്. ഉദയനക്ഷത്രം കിഴക്കുദിച്ച് അപ്രത്യക്ഷമാകുമ്പോഴാണ് ഉദയസൂര്യൻ ഉദിച്ചുയരുന്നത്. മുന്നോടിയുടെ ശുശ്രൂഷ അവസാനിക്കുന്ന ഘട്ടത്തിലാണ് യേശു രംഗപ്രവേശം ചെയ്യുന്നത്. ഗലീലക്കാരൻ എന്ന് വിളിക്കപ്പെടുവാൻ തക്കവണ്ണം ഗലീലയിലാണ് യേശു തന്റെ ശുശ്രൂഷ ആരംഭിക്കുന്നത്. വിജാതീയരുടെ ഗലീല എന്നാണ് ആ പ്രദേശം അറിയപ്പെട്ടിരുന്നത്. യഹൂദൻമാരെ കൂടാതെ മറ്റ് വിജാതീയ സമൂഹത്തിൽപ്പെട്ടവരും അവിടെ അധിവസിച്ചു. യഹൂദൻമാരുടെ മാത്രം രക്ഷകനായിട്ടല്ലല്ലോ അവിടുന്ന് പ്രവർത്തിച്ചത്.

ഗലീലയിലെ പ്രധാന നഗരമായിരുന്നു കപ്പർനഹൂം. ഇതിനെ പിൽക്കാലത്ത് യേശുവിന്റെ നഗരം എന്ന് വിശേഷിപ്പിക്കപ്പെട്ടു. കാരണം യേശുവിന്റെ പ്രവർത്തനങ്ങളുടെ ഒരു പ്രധാന കേന്ദ്രമായിരുന്നു തടാകതീരത്തുള്ള ആ നഗരം. ഇവിടുത്തെ ഒരു ചുങ്കം പിരിവുകാരനെ യേശു ശിഷ്യത്വത്തിലേക്ക് വിളിച്ചുചേർക്കുകയും ചെയ്തു. ഇവിടെ വന്ന് യേശു പ്രവർത്തനമാരംഭിച്ചത് യാദൃശ്ചികമായിട്ടല്ല. അത് പ്രവചന പൂർത്തീകരണമായി സുവിശേഷകൻ വ്യക്തമാക്കുന്നു. മത്തായിയുടെ സുവിശേഷത്തിൽ യേശുക്രിസ്തുവിന്റെ ജീവിതത്തിലെ ഓരോ സംഭവവും പ്രവചന നിവർത്തിയായി ചിത്രീകരിക്കുവാൻ ശ്രദ്ധിക്കുന്നുണ്ട്.

യേശു തന്റ ശുശ്രൂഷ ആരംഭിക്കുന്നത് ഒരു പ്രസംഗകനായിട്ടാണ്. വചന ശുശ്രൂഷ അവിടുത്തെ ഒരു പ്രധാന ദൗത്യമായിരുന്നു. തന്റെ പ്രസംഗ വിഷയം ദൈവരാജ്യം അഥവാ ദൈവത്തിന്റെ ഭരണം എന്നുള്ളതായിരുന്നു. അധർമ്മത്തിന്റെയും അനീതിയുടെയും പ്രയോക്താക്കളായി പ്രവർത്തിക്കുന്ന ഭൗമീക ഭരണകർത്താക്കളെയെല്ലാം തുടച്ചുനീക്കി നീതി നിറഞ്ഞ ഒരു ഭരണം ദൈവം സ്ഥാപിക്കുമെന്ന പ്രതീക്ഷ യഹൂദ ജനം തീവ്രമായി പുലർത്തിയിരുന്നു. പ്രത്യേകിച്ച് അനീതിയും അക്രമവും ചൂഷണവും അരങ്ങേറിയ വൈദേശീകാധിപത്യത്തിൻകീഴിൽ ഞെരുങ്ങിക്കഴിഞ്ഞപ്പോൾ ദൈവത്തിന്റെ അഭിഷിക്തനായ മശിഹായിൽക്കൂടി ദൈവരാജ്യം സ്ഥാപിതമാകുമെന്നും അവർ വിശ്വസിച്ചു. ഈ പശ്ചാത്തലത്തിലാണ് യേശു പ്രഖ്യാപിച്ചത് ദൈവരാജ്യം സമാഗതമായി എന്ന് നിശ്ചയമായും സന്തോഷവും പ്രത്യാശയും നൽകുന്ന സന്ദേശമായിരുന്നു അത്. അതുകൊണ്ടാണ് ഗലീലായുടെ എല്ലാ പ്രദേശത്തുനിന്നും ജനങ്ങൾ ആകാംഷാ ഭരിതരായി യേശുവിന്റെ സന്ദേശം കേൾക്കുവാൻ തടിച്ചുകൂടിയത്.

ദൈവരാജ്യാനുഭവത്തിലേക്കു പ്രവേശിക്കണമെങ്കിൽ ഒരു വ്യവസ്ഥ വച്ചിരുന്നു.- മാനസാന്തരപ്പെടുക. യോഹന്നാൻ സ്നാപകന്റെ സന്ദേശത്തിലും ഈ ആശയം ഉയർന്നുനിന്നു. വീക്ഷണത്തിനും ജീവിതത്തിനും സമൂല പരിവർത്തനമാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. തെറ്റായ പാതവിട്ട് നേരായ മാർഗ്ഗത്തിലേക്ക് എത്തിച്ചേരുന്ന അനുഭവമാണ്. തെറ്റിനെ അംഗീകരിക്കുകയാണ് പ്രഥമപടി. എപ്പോഴും സ്വയം നീതീകരിക്കാനുള്ള പ്രവണത നമ്മിൽ ശക്തമായിട്ടുള്ളതുകൊണ്ട് ദൈവാത്മാവിന്റെ സഹായം ഉണ്ടെങ്കിലേ തെറ്റിനെ തിരിച്ചറിയുവാൻ കഴിയൂ. അനുതപിച്ച് ഏറ്റുപറഞ്ഞതുകൊണ്ട് മാത്രമായില്ല. പുതിയ തീരുമാനവും എടുക്കുമ്പോൾ മാത്രമേ മാനസാന്തരത്തിന്റെ അനുഭവം ഉണ്ടാവുകയുള്ളൂ.

ശിഷ്യൻമാരെ വിളിക്കുന്നത്: പരസ്യ ശുശ്രൂഷയുടെ പ്രാരംഭത്തിൽത്തന്നെ യേശുക്രിസ്തു ശിഷ്യരെ വിളിച്ചുചേർക്കുന്നു. സമവീക്ഷണ സുവിശേഷങ്ങളിലെ വിവരണം നാം പിൻതുടർന്നാൽ യേശു തടാകതീരത്തുകൂടി നടന്നുപോകുമ്പോൾ ആകസ്മികമായി കണ്ടുമുട്ടിയ ചില മീൻപിടുത്തക്കാരെ വിളിക്കുകയായിരുന്നു എന്നുതോന്നും. എന്നാൽ യോഹന്നാന്റെ സുവിശേഷമനുസരിച്ച് യേശു അവരെ വിളിക്കുന്നതിനു മുൻപായി അവരുമായി അടുപ്പവും പരിചയവും പുലർത്തിയിരുന്നുവെന്നുകാണാം. യോഹന്നാൻ 1: 35 വായിക്കുക. അന്ത്രയോസും യോഹന്നാനും യേശുവിന്റെകൂടെ ഒരു രാത്രി താമസിച്ചതായി കാണാം. ലൂക്കോസ് നൽകുന്ന ഒരു വിവരണം പ്രത്യേകം ശ്രദ്ധേയമാണ്. ശിഷ്യ സമൂഹത്തിൽനിന്ന് 12 പേരെ അപ്പോസ്തോല പദവിയിലേക്ക് അവരോധിക്കുന്നതിനുമുൻപായി യേശുക്രിസ്തു ഒരു രാത്രിമുഴുവൻ

പ്രാർത്ഥനയിൽ ചെലവിടുന്നുവെന്ന് കാണാം. ലൂക്കോ. 6:12 മു

ശിഷ്യത്വത്തിലേക്കും അപ്പോസ്തോല പദവിയിലേക്കും യേശു വിളിച്ചത് അങ്ങിനെയുള്ളവരെയായിരുന്നു എന്നും ശ്രദ്ധിക്കുക. ദൈവരാജ്യത്തിന്റെ കെട്ടുപണിക്കും അതിന്റെ വളർച്ചക്കും പുരോഗതിക്കും പ്രവർത്തിക്കുവാൻ തെരഞ്ഞെടുത്തത് ന്യായപ്രമാണ പണ്ഡിതൻമാരെയോ സാമൂഹികമായി ഔന്നത്യം പുലർത്തിയിരുന്നവരെയൊ അല്ല, നിരക്ഷരരെന്നുവിശേഷിപ്പിക്കാവുന്ന മീൻപിടുത്തക്കാരായ സാധാരണ മനുഷ്യരെയാണ്. അവരെപ്പറ്റി പുച്ഛ സ്വരത്തിൽ നടത്തിയിട്ടുള്ള ഒരു പരാമർശം ശ്രദ്ധിക്കുക: പ്രമാണികളിലാകട്ടെ, പരീശൻമാരിലാകട്ടെ ആരെങ്കിലും അവനിൽ (യേശുവിൽ) വിശ്വസിച്ചുവോ? ന്യായപ്രമാണം അറിയാത്ത പുരുഷൻമാരോ ശപിക്കപ്പെട്ടവരാകുന്നു. (യോഹന്നാൻ: 7.47-48) മാനുഷീക വീക്ഷണത്തിൽ കർത്താവിന്റെ തെരഞ്ഞെടുപ്പ് മറയത്തരമായി കരുതപ്പെടാം. ഇതേപ്പറ്റി പൗലോസ് അപ്പോസ്തോലൻ വ്യക്തമാക്കുന്നു: ജ്ഞാനികളെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ഭോഷത്വമായത് തെരഞ്ഞെടുത്തു. ഉള്ളതിനെ ലജ്ജിപ്പിപ്പാൻ ദൈവം ലോകത്തിൽ ബലഹീനവും നികൃഷ്ടമായതും ഏതുമില്ലാത്തതും തെരഞ്ഞെടുത്തു. 1 കൊരി. 1: 27,28.

യേശു ശിഷ്യത്വത്തിലേക്കുവിളിച്ചവരോധിച്ച ശ്ലീഹൻമാരേക്കുറിച്ച് ചിന്തിക്കുമ്പോൾ ചിലകാര്യങ്ങൾ നമ്മുടെ ശ്രദ്ധയാകർഷിക്കുന്നതായുണ്ട്. (1)അവർ അദ്ധ്വാനശീലരും പ്രവർത്തനനിരതരുമായിരുന്നു. കർത്താവ് വിളിക്കുമ്പോൾ അവർ അവരുടെ തൊഴിലിൽ വ്യാപൃതരായിരുന്നു. വല നന്നാക്കിയും പ്രവർത്തനത്തിന് സജ്ജമായും കഴിയുന്ന സാഹചര്യത്തിലാണ് വിളിയുണ്ടായത്. അവരുടെ ജോലി അവർക്കുതുടരാം. ഒരു വ്യത്യാസം മാത്രം-മൽസ്യം പിടിക്കുന്നതിനുപകരം മനുഷ്യരെ പിടിക്കുന്നവരാവുക. ഇവിടെയും അദ്ധ്വാനവും, ആസൂത്രണവും, കേട്ടുനന്നാക്കലും എല്ലാം ആവശ്യമുണ്ട്. (2) അവർ വൈവിദ്ധ്യമാർന്ന സ്വഭാവക്കാരായിരുന്നു: എല്ലാവരും ഒരേതരത്തിലുള്ളവരല്ല. പ്രതികാരത്തിന്റെ വികാരമുള്ള ഇടിമക്കൾ എന്നുവിശേഷിപ്പിക്കപ്പെട്ട യോഹന്നാനും യാക്കോബും കണ്ടു ബോദ്ധ്യമായെങ്കിലേ വിശ്വസിക്കൂ എന്ന് ശഠിക്കുന്ന തോമസ്, തീവ്രവാദ സംഘടനയിൽനിന്നും വന്നെത്തിയ ശീമോൻ, ദ്രവ്യാഗ്രഹിയും സത്യസന്ധതയില്ലാത്തവനുമായ യൂദാ-ഇങ്ങനെപോകുന്നു അവരുടെ വ്യത്യസ്ഥ വ്യക്തിത്വങ്ങൾ. എല്ലാ തരത്തിലും തലത്തിലുമുള്ളവരെ കർത്താവു തന്റെ ദൗത്യ നിർവ്വഹണത്തിൽ ഉപയോഗപ്പെടുത്തുന്നു എന്നു നമുക്ക് മനസ്സിലാക്കാം. (3)അവർ ഉൽസാഹശീലരും ത്യാഗസന്നദ്ധരുമായിരുന്നു. കർത്താവിന്റെ വിളി ഉണ്ടായപ്പോൾ തങ്ങളുടെ തൊഴിലും, സ്ഥാനമാനങ്ങളും, വരുമാനവും, കുടുംബം പോലും ഉപേക്ഷിച്ച് യേശുവിനെ പിൻപറ്റുവാൻ അവർ സന്നദ്ധരായി. യേശുവാകട്ടെ തലചായ്ക്കാൻ ഇടമില്ലാതെ ചുറ്റി സഞ്ചരിക്കുന്ന ഒരു പ്രസംഗകൻ! ഭാവിയെക്കുറിച്ച് ഉൽക്കണ്ഠയോ, വ്യാകുലമോ ഒന്നും കൂടാതെ സകലതും ഭദ്രം എന്നുറച്ച് വിശ്വസിച്ച് പുറപ്പെട്ടവർ.

ശിഷ്യത്വത്തിലേക്ക് ഇന്നും ആവശ്യപ്പെടുന്നത് ഇപ്രകാരമുള്ള ദർശനവും, സമർപ്പണവും ഉൽസാഹവും ഉള്ള വ്യക്തികളെയാണ്. അങ്ങനെയുള്ളവരിൽക്കൂടി ദൈവത്തിന് അത്ഭുതകാര്യങ്ങൾ നിറവേറ്റാൻ കഴിയും.

ജനുവരി 20

**പരേതരായ പുരോഹിതൻമാരുടെ ഓർമ്മ.**

**മത്തായി 24: 42-5; 25: 14-30**

**വിഷയം: ഉത്തമരും വിശ്വസ്ഥരുമായ ഭ്രത്യൻമാർ.**

ആമുഖം: പുരാതനമായ കാതോലിക്ക സഭകളിൽ എല്ലാംതന്നെ വാങ്ങിപ്പോയ വിശ്വാസികളെ അനുസ്മരിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥനകളും ധൂപവും അർപ്പിക്കുകയും ചെയ്യുന്ന പാരമ്പര്യം സുറിയാനിസഭക്കുമാത്രമുള്ളതാണ്.

മൺമറഞ്ഞ പുരോഹിതൻമാർ വിശ്വാസികളുടെ ജീവിതത്തിലും ആത്മീയ വളർച്ചയിലും നിർണ്ണായക പങ്കുവഹിച്ചിട്ടുള്ളതുകൊണ്ട് അവരെ അനുസ്മരിച്ച് അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത് നമ്മുടെ ധാർമ്മീകവും ആത്മീകവുമായ ഉത്തരവാദിത്തമാണ്. അതുകൊണ്ട് മൂന്നു നോമ്പ് കഴിഞ്ഞുവരുവന്ന ആദ്യത്തെ ഞായറാഴ്ചപരേതരായ പുരോഹിതൻമാരെയും അതിനടുത്ത ഞായറാഴ്ച വിശ്വാസികളായ സകല പരേതരേയും ഓർത്ത് പ്രാർത്ഥിക്കുന്നു. അപ്രകാരം വാങ്ങിപ്പോയവരോടുള്ള കൂട്ടായ്മ പുതുക്കിക്കൊണ്ടാണ് അനുതാപത്തിന്റെയും ആത്മ തപനത്തിന്റേതുമായ വലിയ നോമ്പിലേക്ക് പ്രവേശിക്കുന്നത്.

ആത്മിയ ജീവിതത്തിൽ വിശ്വാസികൾക്ക് മാതൃകയായിരിക്കുകയും ആത്മീയ വളർച്ചയിൽ അവരെ വഴി നടത്തുകയുംചെയ്ത സഭാശ്രേഷ്ഠരെ ഓർക്കണമെന്ന് തിരുവെഴുത്ത് അനുശാസിക്കുന്നു. നിങ്ങളുടെ ഇടയിൽ അദ്ധ്വാനിക്കുകയും കർത്താവിൽ നിങ്ങളെ ഭരിക്കുകയും പ്രബോധിപ്പിക്കുകയും ചെയ്യുന്നവരെ അറിഞ്ഞ് അവരുടെ വേല നിമിത്തം ഏറ്റവും സ്നേഹത്തോടെ വിചാരിക്കണം എന്നു നിങ്ങളോട് അപേക്ഷിക്കുന്നു. 1 തെസ്സ; 5: 12,13 ആദ്യ തലമുറയിലെ ക്രിസ്തീയ വിശ്വാസികൾക്കാണ് അപ്പോസ്തോലൻ ഈ പ്രബോധനം നൽകുന്നത്. അതുകൊണ്ട് വർത്തമാനകാലത്തിൽ പറഞ്ഞിരിക്കുന്നു. പിന്നീടുള്ള തലമുറക്കായിരുന്നുവെങ്കിൽ കർത്താവിൽ നിങ്ങളെ ഭരിക്കുകയും പ്രബോധിപ്പിക്കുകയും ചെയ്തവരെ എന്ന് അനുശാസിക്കുമായിരുന്നു. എബ്രായ ലേഖനത്തിൽ ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. നിങ്ങളോട് ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊള്ളുവീൻ അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പീൻ (13:17) കേവലം ബൗദ്ധീക തലത്തിലുള്ള

ഒരു ഓർമ്മയല്ല ഇവിടെ വിവക്ഷിക്കുന്നത്. ആരാധനയിലും പ്രാർത്ഥനയിലും ഓർക്കുന്ന കാര്യമാണ്. ഈ ആശയം വ്യക്തമാക്കുന്ന ഒരു പ്രാർത്ഥന നമുക്കുണ്ട്. ദൈവമക്കളാകുവാൻ അവർ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ച പിതാക്കൻമാരെ കുർബ്ബാനകളിലും പ്രാർത്ഥനകളിലും നാം ഓർക്കണം.

പുരോഹിതൻമാരെ ഓർക്കുന്ന ദിവസം വിശുദ്ധകുർബ്ബാനയിൽ വായിക്കുന്ന ഏവൻഗേല്യോൻ നമ്മുടെ ശ്രദ്ധ ആകർഷിക്കുന്നു. അത് കർത്താവ് പ്രസ്ഥാവിച്ചിട്ടുള്ള രണ്ട് ഉപമകളാണ്. രണ്ടും യുഗാന്ത്യം സംബന്ധിക്കുന്ന പ്രബോധനത്തിന്റെ പശ്ചാത്തലത്തിൽ പ്രസ്ഥാവിച്ചിട്ടുള്ളതാണ്. ഒന്നാമത്തേതിൽ (മത്താ: 24;42-51)ഒരു യജമാനൻ തന്റെ ഭവനത്തിന്റെ കാര്യവിചാരകത്വം ഭരമേൽപ്പിക്കുന്ന ഭൃത്യനേപ്പറ്റിയാണ്.

യജമാനൻ മടങ്ങിവരുന്ന സമയം എപ്പോൾ എന്ന് അറിയാത്തതുകൊണ്ട് ഉണർന്നും ജാഗരിച്ചും ഇരിക്കുവാനുള്ള സന്ദേശമാണ് അതിലുള്ളത്. അലസതയും അലംഭാവവും കാര്യവിചാരകനെ അടിപ്പെടുത്തരുത്. നിതാന്ത ജാഗ്രതയും കൃത്യ നിർവ്വഹണവും അവനിൽനിന്ന് പ്രതീക്ഷിക്കപ്പെടുന്നു. അതിനോട് ചേർന്ന് പറയുന്ന ഒരു കാര്യമുണ്ട്. വിശ്വസ്ഥനും ബുദ്ധിമാനുമായ ഭൃത്യന്റെ ചിത്രമാണത്. അവൻ യജമാനന്റെ ഭവനക്കാർക്ക് തക്ക സമയത്ത് ഭക്ഷണമൊരുക്കി വിഭജിച്ചുകൊടുക്കുന്നവനാണ്. ഇവിടെ പൗരോഹിത്യ ധർമ്മത്തിലേക്ക് വിരൽചൂണ്ടുന്നതായി കാണാം. സഭാമക്കൾക്ക് ആത്മീയ ഭക്ഷണം യഥാർത്ഥ സമയത്ത് യഥാവിധി വിഭജിച്ചുനൽകി അവരെ ശുശ്രൂഷിക്കേണ്ടതാണ്.

വിശ്വാസികൾക്ക് നൽകുന്ന ആത്മീയ ഭക്ഷണം രണ്ടാണ്. ഒന്ന് തിരുവചനം. രണ്ട്, വിശുദ്ധ കൂദാശകൾ. രണ്ടുകാര്യങ്ങളും ഒരേപോലെ ശ്രദ്ധിക്കപ്പെടേണ്ടവയാണ്. നിങ്ങളോട് ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ എന്നാണ് പരാമർശിക്കുന്നത്. അപ്പം മുറിച്ചു വിഭജിച്ചു കൊടുക്കുന്നതുപോലെ ദൈവത്തിന്റെ വചനം മുറിച്ച്(വിശദീകരിച്ച്) വിഭജിച്ചുനൽകണം. പൗലോസ് അപ്പോസ്തോലൻ എങ്ങിനെ തന്റെ ദൗത്യം നിർവ്വഹിച്ചുവെന്നുവ്യക്തമാക്കുന്നുണ്ട്. ദൈവത്തിന്റെ ആലോചന ഒട്ടും മറച്ചുവയ്ക്കാതെ ഞാൻ മുഴുവനും അറിയിച്ചുതന്നിരിക്കുന്നുവല്ലോ...... ഞാൻ മൂന്നു സംവൽസരം രാപ്പകൽ ഇടവിടാതെ കണ്ണുനീർ വാർത്തുകൊണ്ട് ഓരോരുത്തന് ബുദ്ധി പറഞ്ഞുതന്നത് ഓർത്തുകൊൾവീൻ. അപ്പോ.പ്ര: 20: 27-31. വചന ശുശ്രൂഷയിൽ അലസതയും അശ്രദ്ധയും കടന്നുവന്നാൽവിപരീതോപദേശങ്ങൾ നുഴഞ്ഞുകയറും. തീമോത്തിയോസിനു തൽകുന്ന പ്രബോധനത്തിൽ പൗലോസ് പറയുന്നു; സത്യ വചനത്തെ യതാർത്ഥമായി പ്രസംഗിച്ചുകൊണ്ട് ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരനായി ദൈവത്തിനുകൊള്ളാവുന്നവനായി നിൽപ്പാൻ ശ്രമിക്കുക. 2 തീമോത്തി. 2: 15.

വിശ്വാസികൾക്ക് സൂഷ്മതയോടെ നൽകേണ്ട രണ്ടാമത്തെ ഭക്ഷണമാണ് വിശുദ്ധ കൂദാശകൾ. അവ കൃപയുടെ നീർച്ചാലുകളാണ്. ദൈവത്തിന്റെ കൃപാവരങ്ങൾ പ്രാപിക്കുവാൻ വ്യവസ്ഥ ചെയ്യപ്പെട്ടിട്ടുള്ള മുഖാന്തിരങ്ങളാണ് വി. കൂദാശകൾ. അവ യഥാവിധി യഥാവ്സരം നൽകുമ്പോൾ വിശ്വാസികൾക്ക് ക്രിസ്തുവിലുള്ള ആത്മീയ വളർച്ച സാദ്ധ്യമാകും. മന്ത്രത്തിന്റെയോ മാജിക്കിന്റെയോ തലത്തിലേക്ക് തരംതാഴാതെ യഥാർത്ഥമായ ഭക്തിയോടും നിഷ്ഠയോടും ഉൽക്കടമായ ആഗ്രഹത്തോടും സ്വീകരിക്കുവാൻതക്കവണ്ണം ജനങ്ങളെ ഉൽബുദ്ധരാക്കേണ്ടത് പുരോഹിതൻമാരാണ്.

രണ്ടാമത്തെ ഉപമയിൽ (മത്താ. 25:14-30) ഒരു യജമാനൻ തന്റെ ഭൃത്യൻമാർക്ക് താലന്തുകൾ വിഭജിച്ചു കൊടുക്കുന്നതും മടങ്ങിവന്നപ്പോൾ അവർ എപ്രകാരം ആ താലന്തുകൾ കൈകാര്യം ചെയ്തുവെന്ന് കണക്കു ചോദിക്കുന്നതുമായ കാര്യം പ്രതിപാദിക്കുന്നു. ഇതും പൗരോഹിത്യ ഗണത്തോടും പൗരോഹിത്യ ധർമ്മത്തോടും ബന്ധപ്പെടുത്തി ചിന്തിക്കാവുന്നതാണ്. എല്ലാവർക്കും ഒരേ വിധത്തിലല്ലല്ലോ താലന്തുകൾ നൽകിയത്. അത് വ്യത്യാസപ്പെട്ടിരിക്കുന്നു. ഒരാൾക്ക് അഞ്ച്, വേറൊരാൾക്ക് രണ്ട്, മറ്റൊരുവന് ഒന്ന് എന്ന വിധത്തിലായിരുന്നു. പൗരോഹിത്യ സ്ഥാനികൾക്കെല്ലാം ഒരേവിധത്തില്ല സ്ഥാനവും പദവിയും കർത്തവ്യവും നൽകിയിരിക്കുന്നത് എന്നുവ്യക്തം. കൃപാവരങ്ങളിൽ വ്യത്യാസമുണ്ട്. അത്മാവ് ഒന്നേയുള്ളൂ. ശുശ്രൂഷകളിൽ വ്യത്യാസമുണ്ട്. കർത്താവ് ഒരുവൻ. 1 കൊരി. 12: 4-5.

എപ്പിസ്കോപ്പായാകട്ടെ കശീശായാകട്ടെ, അവരവർക്ക് ലഭിച്ച താലന്ത് എപ്രകാരം വിനിയോഗിച്ച് വർദ്ധിപ്പിച്ചു എന്നതാണ് പ്രസക്തമായ കാര്യം. ആ ഉപമയിൽ ഒരു താലന്തു ലഭിച്ചവന്റെ പ്രതികരണം നമ്മുടെ ശ്രദ്ധയിലേക്ക് ഉയർത്തിപ്പിടിക്കാവുന്നതാണ് ഉപമയിലെ ഉൾക്കാമ്പ്. അങ്ങിനെയാകെത വിശ്വസ്തതയോടും ജാഗ്രതയോടും ലഭിച്ച താലന്തുകൾകൊണ്ട് വ്യാപാരം ചെയ്തു വർദ്ധിപ്പിക്കുന്നവർക്കുലഭിക്കുന്ന അനുമോദനവും പ്രതിഫലവും അത്യന്തം ശ്രദ്ധേയമാണ്. ഈ വിധത്തിൽ അനുഗ്രഹകരമായി ദൗത്യം നിർവ്വഹിച്ച് യജമാനന്റെ സന്നിധിയിലേക്ക് കടന്നുപോയിരിക്കുന്ന പുരോഹിതൻമാരെ കൃതജ്ഞതാപൂർവ്വം ഓർക്കുന്നതിനും അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനും ഒരു ദിവസം വേർതിരിച്ചിരിക്കുന്നത് ഏറ്റവും ഉചിതമാണ്. നമ്മുടെ ആത്മീയ ജീവിതവുമായി ഓരോഘട്ടത്തിലും ബന്ധപ്പെട്ടിട്ടുള്ള എല്ലാ ആത്മീയ പിതാക്കൻമാരേയും ആദരപൂർവ്വം നമുക്ക് അനുസ്മരിക്കാം.

ജനുവരി 27

**ആനീദേ ഞായർ**

**സകല വാങ്ങിപ്പോയവരുടെയും ഓർമ്മ**

**ലൂക്കൊ. 12.32-48, യോഹ. 5.19-29.**

**വിഷയം: വാങ്ങിപ്പോയവരോടുള്ള സംസർഗ്ഗം.**

ആമുഖം: ഓർത്തഡോക്സ് സഭ

യുടെ വിശ്വാസത്തിലും ആരാധനയിലും ആചാരങ്ങളിലും ഇഴുകിച്ചേർന്നിട്ടുള്ള ഒന്നാണ് വാങ്ങിപ്പോയവരോടുള്ള സംസർഗ്ഗം. പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളിൽനിന്നും വ്യതിരിക്തമാകുന്ന വിശ്വാസ ഘടകങ്ങളിൽ സുപ്രധാനമായ ഒന്നാണിത്. നവീകരണം ആവിർഭവിച്ച 16-ാം നൂറ്റാണ്ടുവരെ പാശ്ചാത്യ പൗരസ്ത്യ സഭകളിൽ എല്ലാം ഒന്നുപോലെ മുറുകെ പിടിച്ചിരുന്ന വിശ്വാസമാണ് വാങ്ങിപ്പോയവരോടുള്ള സംസർഗ്ഗം. അത് സഭയേപ്പറ്റിയുള്ള ദൈവശാസ്ത്രത്തിലും ആരാധനയേപ്പറ്റിയുള്ള വേദശാസ്ത്രത്തിലും എല്ലാം ബന്ധപ്പെട്ടു നിൽക്കുന്ന കാര്യമാണ്.

ക്രിസ്തീയ സഭ ജീവിച്ചിരിക്കുന്നവരുടെ മാത്രം സമൂഹമല്ല. അതിൽ വാങ്ങിപ്പോയവരും ഉൾക്കൊള്ളുന്നു. സഭയുടെ സാർവ്വത്രികതയെപ്പറ്റിയുള്ള നിർവ്വചനത്തിൽ ഇക്കാര്യവും ഉൾക്കൊള്ളുന്നു. അതുപോലെ ആരാധനയേക്കുറിച്ച് ചിന്തിക്കുമ്പോൾ ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും ഒരുമിച്ചുനടത്തുന്ന പ്രക്രിയയാണ്. നമ്മുടെ എല്ലാ കാനോനിക നമസ്കാരങ്ങളിലും വങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയുണ്ട്. മാത്രമല്ല എഴുയാമങ്ങളിൽ ഒന്ന് വാങ്ങിപ്പോയവരെ ഓർക്കുവാൻ മാത്രമുള്ളതാണ്. ഏഴുദിവസങ്ങളിൽ ഒരു ദിവസം (ശനി) അതിനായി വേർതിരിക്കപ്പെട്ടിരിക്കുന്നു. (1) വാങ്ങിപ്പോയവരുടെ അവസ്ഥ എന്താണ്? ചില സങ്കീർത്തന ഭാഗങ്ങൾ മുറിച്ചുമാറ്റി ഉദ്ധരിച്ചുകൊണ്ട് വാങ്ങിപ്പോയവർ മൗനതയിലും ശൂന്യതയിലുമാണെന്ന് വാദിക്കുന്നു. അവർ സജീവരായി സ്ഥിതിചെയ്യുന്നു എന്നാണ് പുതിയ നിയമം വ്യക്തമാക്കുന്നത്. കർത്താവിന്റെ സാക്ഷ്യങ്ങൾ: ഞാൻ അബ്രഹാമിന്റെയും, ഇസഹാക്കിന്റെയും, യാക്കോബിന്റെയും ദൈവമാകുന്നു എന്ന് അവിടുന്ന് അരുളിച്ചെയ്യുന്നു. എന്നാൽ അവിടുന്ന് മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമാകുന്നു മത്തായി. 22: 32 മരിച്ച ലാസറിന്റെ കല്ലറയിലെത്തി ലാസറേ, എന്നുവിളിച്ച് അവനെ എഴുന്നേൽപ്പിക്കുന്നു. യോഹ. 11: 43. മറുരൂപമലയിൽ കർത്താവിനോടൊന്നിച്ച് മരിച്ചുമണ്ടമറഞ്ഞ മോശയും പൂർവ്വകാലത്തുജീവിച്ച ഏലിയാവും സന്നിഹിതരായി. യെരുശലേമിൽ യേശുവിന് സംഭവിപ്പാനുള്ള നിര്യാണത്തേക്കുറിച്ച് സംസാരിക്കുന്നു. കർത്താവ് മാർത്തയോട് പറഞ്ഞു ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കുകയില്ല. യോഹ: 11. 26.

ഈ വിശ്വാസത്തെ പിൻപറ്റിയ പൗലോസും വ്യക്തമാക്കുന്നത് മരണാനന്തരം കർത്താവിനോടൊത്തുള്ള സൗഭാഗ്യകരമായ ജീവിതമെന്നാണ്. വിട്ടുപിരിഞ്ഞ ക്രിസ്തുവിനോടുകൂടെ ഇരിപ്പാൻ എനിക്കാകാംഷയുണ്ട്. അത് അത്യുത്തമമല്ലോ. ഫിലി: 1.23. ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ഞങ്ങൾ അവനെ സാക്ഷീകരിക്കുന്നവർ ആകുവാൻ അഭിമാനിക്കുന്നു. 2. കൊരി. 5: 9.

ശരീരം വിട്ടു കടന്നുപോയവർ നിഷ്ക്രിയരായി കഴിയുകയല്ല; അവർ ദൈവത്തിന്റെ സിഹാസനത്തിനു മുൻപിൽ ഇരുന്ന് അവന്റെ ആലയത്തിൽ അവനെ രാപ്പകൽ ആരാധിക്കുന്നു. വെളി. 7: 15.

(2) വാങ്ങിപ്പോയവർ മൗനതയിലല്ല എന്നും സജീവരായി ദൈവത്തെ സ്തുതിക്കുന്നവരാണെന്നും നാം കണ്ടു. അവർ നമ്മുടെ ഭൂമിയിലുള്ള ജീവിത മുന്നേറ്റത്തിൽ തൽപ്പരരാണ്. എബ്രാ. 12: 1. സാക്ഷികളുടെ സമൂഹം നമ്മുടെ ചുറ്റും നിൽക്കുന്നതായി പറയുന്നു. നമ്മുടെ പ്രവർത്തനങ്ങളിൽ തൽപ്പരരും അവരുടെ പ്രാർത്ഥനകളാൽ നമ്മെ സഹായിക്കുന്നവരുമാണ്.

(3) നാം അവർക്കുവേണ്ടി പ്രാർത്ഥിക്കണമോ? വേണമെന്നാണ് സഭ പഠിപ്പിക്കുന്നത്. പ്രാർത്ഥന എന്നുള്ളത് സ്നേഹത്തിന്റെ പ്രതിസ്ഫുരണമാണ്. വാങ്ങിപ്പോയവരോടുള്ള നമ്മുടെ സ്നേഹം മരണത്തോടുകൂടി അവസാനിക്കുകയില്ല. അതുകൊണ്ട് ദൈവ സന്നിധിയിൽ അവർക്കു കരുണലഭിക്കുവാൻ വേണ്ടി നാം അപേക്ഷിക്കുന്നു. പൗലോസ് ശ്ലീഹാ, തന്റെ ശിഷ്യനും, തന്നെ സഹായിക്കുകയും ശുശ്രൂഷിക്കുകയും ചെയ്തവനുമായ സ്തേഫാനോസിന്റെ ആത്മാവിനു വേണ്ടി പ്രാർത്ഥിക്കുന്നു. 2 തീമോത്തി 1: 18. അന്ത്യ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്തുവാൻ കർത്താവ് അവനുസംഗതിയാക്കട്ടെ. സ്തേഫാനോസിന്റെ കുടുംബത്തിനും കരുണ ലഭിക്കട്ടെ എന്നുപ്രാർത്ഥിച്ച ശേഷമാണ് അവനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നത്. ഇതിൽനിന്ന് അവൻ ജീവിച്ചിരിപ്പില്ല എന്ന് വ്യക്തം. പൗലോസ് അംഗീകരിച്ചതും വിശ്വസിച്ചതുമായ വേദപുസ്തകത്തിൽ മക്കാബിയരുടെ പുസ്തകവും ഉൾപ്പെട്ടിരുന്നു. ഇതിൽ മരിച്ചുപോയവർക്കുവേണ്ടി യാഗവും വഴിപാടും അർപ്പിക്കുന്നതായി പറയുന്നു. ആവിശ്വാസത്തിൽ ജീവിച്ചുവളർന്ന പൗലോസിന് ഒരാൾക്കുവേണ്ടി പ്രാർത്ഥിക്കുന്നത് സ്വാഭാവീകം മാത്രമായിരുന്നു.

നമ്മുടെ സഭയുടെ വിശ്വാസവും ആചാരവും തിരുവെഴുത്തിനുവിരുദ്ധമല്ല. നേരേ മറിച്ച് തിരുവെഴുത്തിൽ അധിഷ്ഠിതമാണെന്നു മനസ്സിലാക്കി വാങ്ങിപ്പോയവരെ നമ്മുടെ പ്രാർത്ഥനയിൽ ഓർത്ത് അവരുമായുള്ള നമ്മുടെ കൂട്ടായ്മ അനുസ്യൂതം കാത്തുസൂക്ഷിക്കുവാൻ നമുക്ക് കഴിയണം.

ഫെബ്രു. 3

**കൊത്തിനെ ഞായർ**

**യോഹന്നാൻ 2:1-11**

**വിഷയം: യേശു വരുത്തുന്ന രൂപാന്തരം.**

ആമുഖം: ആത്മ ശോധനയുടെയും ആത്മ തപനത്തിന്റെയും ഒരു വലീയ ഘട്ടത്തിലേക്ക് സഭാമക്കൾ ഒന്നടങ്കം പ്രവേശിക്കുന്ന അതുല്യ അവസരമാണ് വലിയ നോമ്പ്. ബുധൻ, വെള്ളി ഈ ദിവസങ്ങൾ കഴിഞ്ഞാൽ സഭയിൽ ആദ്യമായി ആചരിച്ചുതുടങ്ങിയ നോമ്പാണിത്. നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ

"പ്രതിസന്ധികൾ നേരിടുമ്പോൾ പുത്രന്റെ അടുക്കലെത്തുന്ന മാതാവ് നമുക്ക് മാതൃകയാണ്. പുത്രന്റെ ശക്തിയിലും മനോഭാവത്തിലും അവൾക്ക് പൂർണ്ണ വിശ്വാസമുണ്ടായിരുന്നു. യേശു എന്താണ് ചെയ്യാൻ പോകുന്നതെന്ന് മറിയാം അറിഞ്ഞില്ല. എന്നാൽ ഉചിതമായത് യഥാസമയം ചെയ്യുമെന്ന് അവൾക്കുറപ്പുണ്ടായിരുന്നു. "

കൂടിയ നിഖ്യ സുന്നഹദോസിൽ ഈ നോമ്പിന്റെ അനുഷ്ഠാനത്തേപ്പറ്റി പരാമർശമുണ്ട്. നാൽപ്പതു ദിവസത്തെ നോമ്പ് എന്നുള്ളതാണ് കണക്ക്. അതിനുശേഷമുള്ള ദിവസങ്ങൾ കർത്താവിന്റെ കഷ്ടാനുഭവം അനുസ്മരിച്ചുകൊണ്ടുള്ള അനുഷ്ഠാനമാണ്. യഹൂദ പാരമ്പര്യത്തിൽ നോമ്പിനും ഉപവാസത്തിനും വലീയ പ്രാധാന്യം ഉണ്ടായിരുന്നു. തെറ്റായ വിധത്തിൽ നോമ്പ് ആചരിക്കുന്നതിനെ പ്രവാചകൻമാർ വിമർശിച്ചിരിക്കുന്നതുകാണാം. എശയ്യാ 58: 3-11 നോക്കുക. കർത്താവിന്റെ മഹത്വമുള്ള ഉയർപ്പു പെരുന്നാൾ ഉചിതമായി ആഘോഷിക്കുന്നതിനുള്ള ഒരുക്കമായിട്ടാണ് ക്രിസ്തീയ സഭയിൽ നാൽപ്പതുനോമ്പ് ആചരിച്ചു തുടങ്ങിയത്.

നോമ്പിലെ ഞായറാഴ്ചകളിൽ നമ്മുടെ കർത്താവ് നിർവ്വഹിച്ച അത്ഭുത പ്രവർത്തികളാണ് വിശ്വാസികളുടെ ധ്യാന വിഷയമായി ക്രമീകരിച്ചിട്ടുള്ളത്. വിവിധ തരത്തിലുള്ള രോഗങ്ങൾ കർത്താവ് സുഖപ്പെടുത്തി മനുഷ്യരെ സ്വസ്ഥതയിലേക്ക് വരുത്തുന്നു. പാപവും രോഗവും ഇന്നും മനുഷ്യന്റെ വലീയ പ്രശ്നങ്ങളാണ്. നോമ്പും ഉപവാസവും വഴി കർത്താവിനോട് കൂടുതലായി ബന്ധപ്പെടുവാനും തൻമൂലം ആത്മീയ സ്വാസ്ഥ്യം കൈവരിക്കാനും കഴിയണം.

ഇന്നത്തെ ഞായറാഴ്ച നാം ചിന്തിക്കുന്നത് കർത്താവ്, അടയാളങ്ങളുടെ ആരംഭമായി കാനാവിൽ ചെയ്ത അത്ഭുത പ്രവർത്തിയാണ്. മൂല ഭാഷയായ ഗ്രീക്കിൽ കാനാ എന്നുള്ള ഗ്രാമനാമം എങ്ങിനെ സുറിയാനിയിൽ കൊത്തിനെ എന്ന് വിളിക്കപ്പെട്ടു എന്ന് നിശ്ചയമില്ല. മറ്റു ഭാഷകളിൽ എല്ലാം തന്നെ കാനാ എന്ന പേര് നിലനിർത്തിയിരിക്കുന്നു. ആ സ്ഥലത്തിന്റെ ആധുനീക നാമവും അതുതന്നെയാണ്. വ്യക്തിജിവിതത്തിലേക്കും കുടുംബ ജീവിതത്തിലേക്കും വെളിച്ചംവീശുന്ന ചില ആത്മീക സത്യങ്ങളും ഈ സംഭവത്തിൽനിന്നും ലഭിക്കുവാനുണ്ട്. അവയിൽ ചിലതിലേക്ക് നമ്മുടെ ശ്രദ്ധ തിരിക്കാം.

(1) യേശുവും ശിഷ്യൻമാരും മാതാവും ക്ഷണിക്കപ്പെട്ട ഭവനം: ഗലീലയിലെ നസറേത്തിനുസമീപമുള്ള ഗ്രാമമാണ് കാനാ. അവിടെ ഒരു ഭവനത്തിൽ നടക്കുന്ന വിവാഹത്തിന് മാതാവും യേശുവും ശിഷ്യൻമാരും ക്ഷണിക്കപ്പെട്ടത് അനുഭവത്തോടുള്ള ബന്ധത്തിന്റെ അടിസ്ഥാനത്തിലായിരിക്കും. ബന്ധം എന്തെന്ന് കൃത്യമായി അറിയാൻ പാടില്ല. മാതാവായ മറിയാമിന് അവിടെ ചില ചുമതലകളും സ്വാതന്ത്ര്യവും ഒക്കെ ഉണ്ടായിരുന്നു എന്ന് യോഹന്നാന്റെ വിവരണം വ്യക്തമാക്കുന്നു.

യേശു അവരുടെ ക്ഷണം സ്വീകരിച്ച് സന്നിഹിതനാകുന്നു. വിവാഹം യഹൂദ ഭവനങ്ങളിൽ വലീയ സന്തോഷത്തിന്റെയും ആഘോഷത്തിന്റെയും അവസരമാണ്. അങ്ങിനെയുള്ള അവസരങ്ങളിൽനിന്നും സാഹചര്യങ്ങളിൽനിന്നും യേശു വിട്ടുനിൽക്കുന്നില്ല. അവിടുന്ന് മനുഷ്യജീവിതത്തിന്റെ എല്ലാ അവസരങ്ങളിലേക്കും കടന്നുവരുന്നു. സന്തോഷവും ആനന്ദവും ആഘോഷവും ഒന്നും വർജ്ജിക്കേണ്ടതായില്ല. അതുപോലെ വിവാഹത്തെയും അവിടുത്തെ സാന്നിദ്ധ്യം മൂലം അനുഗ്രഹിച്ച് ആശിർവദിക്കുകയാണ്. വിവാഹത്തെ ഒരു കൂദാശയായി സഭ അംഗീകരിക്കുന്നതിന്റെ പിമ്പിൽ കർത്താവിന്റെ ഈ സാന്നിദ്ധ്യവും വിവാഹത്തിന്റെ പവിത്രതയേപ്പറ്റി അവിടുന്ന് വെളിപ്പെടുത്തിയ സത്യങ്ങളുമാണുള്ളത്. (മത്തായി: 19; 3-12)

(2) മാതാവിന്റെ മഹനീയ മാതൃക: കർത്താവിന്റെ പരസ്യശുശ്രൂഷയിൽ അധികമായൊന്നും വി.മറിയം കടന്നുവരുന്നില്ല. ചുരുക്കം സന്ദർഭങ്ങളിൽ ഒന്നാണിത്. മാതാവിന്റെ സ്വഭാവത്തിലേക്കും പുത്രനിലുള്ള അവളുടെ വിശ്വാസത്തിലേക്കും ഇത് വിരൽചൂണ്ടുന്നു. മറ്റുള്ളവരുടെ പ്രയാസങ്ങളും പ്രതിസന്ധികളും മനസ്സിലാക്കി പ്രതികരിക്കാനുള്ള മഹാമനസ്കത ശ്രദ്ധേയമാണ്. ഇന്നും മാതാവിന്റെ മദ്ധ്യസ്ഥത വിശ്വാസികൾ തേടുന്നത് ഇക്കാരണത്താലാണ്. പ്രതിസന്ധികൾ നേരിടുമ്പോൾ പുത്രന്റെ അടുക്കലെത്തുന്ന മാതാവ് നമുക്ക് മാതൃകയാണ്. പുത്രന്റെ ശക്തിയിലും മനോഭാവത്തിലും അവൾക്ക് പൂർണ്ണ വിശ്വാസമുണ്ടായിരുന്നു. യേശു എന്താണ് ചെയ്യാൻ പോകുന്നതെന്ന് മറിയാം അറിഞ്ഞില്ല. എന്നാൽ ഉചിതമായത് യഥാസമയം ചെയ്യുമെന്ന് അവൾക്കുറപ്പുണ്ടായിരുന്നു. അതുകൊണ്ടാണ് ആ ഭവനത്തിലെ ഭ്രത്യൻമാരോട് പറഞ്ഞത് അവൻ നിങ്ങളോട് എന്തു കൽപ്പിച്ചാലും അത് ചെയ്യുവിൻ. ജീവിതത്തിന്റെ വൈഷമ്യങ്ങളിലും പ്രതിസന്ധികളിലും എന്താണ് കരണിയമെന്ന് നമുക്ക് നിശ്ചയമില്ലാതെ വരാം. പക്ഷെ അപ്പോഴെല്ലാം കർത്താവിന്റെ അടുക്കൽ നമ്മുടെ പ്രശ്നം അറിയിച്ച് അവിടുന്ന് പ്രവർത്തിക്കാൻ കാത്തിരിക്കുകയാണ് വേണ്ടത്.

(3) കുറവ് പരിഹരിക്കുകയും രൂപാന്തരം വരുത്തുകയും ചെയ്യുന്നു: യഹൂദ വീക്ഷണത്തിൽ ഏഴ് പൂർണ്ണത.യുടെ സംഖ്യയും ആറ് അപൂർണ്ണതയുടെ പ്രതീകവുമാണ്. അങ്ങിനെയെങ്കിൽ അവിടെയുണ്ടായിരുന്ന ആറ് കൽഭരണികൾ യഹൂദ സഭയുടെ അപൂർണ്ണതയും അപര്യാപ്തതയും പ്രകടിപ്പിക്കുന്നതായും എടുക്കാം. അതുമാറ്റി പൂർണ്ണതയുടെ അനുഭവത്തിലേക്ക് വരുത്തുകയാണ് യേശു

*ശേഷം 37-ാം പേജിൽ*




## അകത്തളങ്ങളിലെ ആശാൻമാർ അഴുക്കുചാലുകളിലേക്ക് നയിക്കുന്നു

കല്യാണവേദികളിലും, മരണവീടുകളിലും സഹൃദം പങ്കുവയ്ക്കുവാനും കണ്ണീരൊപ്പുവാനുമായി ആഗതരാകുന്ന പെന്തിക്കോസ്ത് പാസ്റ്ററന്മാരുമായി വേദി പങ്കിടരുതെന്ന് ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഭദ്രാസനത്തിലെ ബഹു. വൈദികർക്ക് നൽകിയ നിർദ്ദേശം അവസരോചിതമായ സഭയുടെ ഒരു ഉയർത്തെഴുന്നേല്പാണ്.

പ്രാർത്ഥിക്കുവാനെന്ന വ്യാജേന, മരണവീടുകളിലും രോഗികളുടെ ഭവനങ്ങളിലും നുഴഞ്ഞു കടന്ന് മൈക്കിനായി കാത്തുനിൽക്കുന്ന വേദിവിപരീത സാറന്മാരുടെ തനിനിറം മനസ്സിലാക്കുവാൻ സഭാ മക്കൾക്ക് കഴിയാതെ പോകുന്നു. ഏതെങ്കിലും തരത്തിലുള്ള കുടുംബ ബന്ധങ്ങൾ സ്ഥാപിച്ച് ചങ്ങാത്തം പുലർത്തുന്നവർ അകത്തെ ഏമാന്മാരായി മാറുന്നു. അവരെ കൂടാതെ കുടുംബ വണ്ടി മുമ്പോട്ട് പോകില്ലെന്ന നിലയിലാകുന്നു.ചുരുക്കത്തിൽ കാര്യസ്ഥന്മാരായി വേഷമിടുന്ന വിരുദ്ധോപദേശികൾ അല്പം ആടിയും ഉലഞ്ഞും നിൽക്കുന്ന സഭാ മക്കളെ അടർത്തിമാറ്റുന്നു എന്ന യാഥാർത്ഥ്യം വിസ്മരിക്കരുത്.

വേദവിപരീതത്തിന്റ കാരണത്തിൽ സഭ മുടക്കി മാറ്റി നിർത്തിയിരിക്കുന്നവർ വിവാഹ, വിവാഹ നിശ്ചയ വേദികളിൽ പുരോഹിതരന്മാരോടൊപ്പം കടന്നിരിക്കാൻ താല്പര്യപ്പെടുന്നതിന്റെ പ്രധാന ഉദ്ദേശ്യം തങ്ങളും വൈദികരെക്കാൾ ഒട്ടും കുറവില്ലാത്തവരാണ്. അതായത് ഇതായാലും കുഴപ്പമില്ല എന്ന് സഭാവാസികളെ ബോദ്ധ്യപ്പെടുത്തുകവെന്നതാണ്. പൗരോഹിത്യത്തെയും കൂദാശകളെയും തളളിപ്പറയുന്നവർ, കർത്തൃപ്രാർത്ഥന പോലും പുച്ഛത്തോടെ കാണുന്നവർ പുരോഹിതരന്മാരോടൊപ്പം കടന്നിരിക്കുന്നതിന്റെ താല്പര്യം ദുരൂഹമാണ്. അറിഞ്ഞും അറിയാതെയും തിരികൊളുത്തൽ ചടങ്ങുകളിൽ വൈദികരും പാസ്റ്ററന്മാരും ചേർന്ന് നിന്ന് പത്രമാദ്ധ്യമങ്ങളിൽ സ്ഥാനം പിടിക്കുമ്പോൾ ചാഞ്ഞും ചരിഞ്ഞും നിൽക്കുന്ന സഭാ മക്കൾക്ക് വിശ്വാസഭ്രംശത്തിനുള്ള വഴിമരുന്നിട്ടുകൊടുക്കുകയാണ്.

സഭയെ നശിപ്പിക്കുവാൻ വേണ്ടി അരയും തലയും മുറുക്കി രംഗപ്രവേശനം ചെയ്ത പെന്തിക്കോസ്ത് സാറന്മാരുടെ സ്ഥാനം പടിക്ക് പുറത്താണെന്നും അവരുമായി ഒരു തരത്തിലും വേദി പങ്കിടരുതെന്ന് ശക്തമായ നിർദ്ദേശം നൽകിയ അഭി. അത്താനാസിയോസ് തിരുമേനിയുടെ ധാർമ്മിക നിലപാട് മലങ്കരസഭയുടെ ഔദ്യോഗിക നിലപാടായി പരിഗണിച്ച് സഭാ നേതൃത്വം കല്പന പുറപ്പെടുവിച്ച് ബോധപൂർവ്വം വിശ്വാസ വിരുദ്ധരെ അകറ്റി നിർത്താമെങ്കിൽ സഭയിൽ നിന്ന് വിരുദ്ധോപദേശങ്ങളിലേക്കുള്ള ഒഴുക്ക് ഒരു പരിധി വരെ തടഞ്ഞു നിർത്താമെന്ന് വിചാരിക്കുന്നു.

**എൽദോ പി. മാത്യു, കോതമംഗലം**

## തുറന്ന കത്ത്

കഴിഞ്ഞലക്കം മലങ്കരസഭ മാസികയുൽ വത്സമ്മ മാത്യു, നരിയാപരും എഴുതിയ 'മനോരമയ്ക്ക് ഒരു തുറന്ന കത്ത്' എന്ന ലേഖനത്തിൽ 'വലിയ ബാവാ എന്നറിയപ്പെടുന്ന ഗീവർഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തത് ഒരു പകലാണ്. അന്ന് ബഹു. മാമ്മൻ മാപ്പിള ആ വിവരം അറിയിക്കാനായി മാത്രം ഒരു സായാഹ്ന പത്രം അച്ചടിച്ച് വിതരണം ചെയ്തത് അന്ന് കുട്ടിയായിരുന്ന ഞാൻ ഇന്നും ഓർക്കുന്നു' എന്ന് എഴുതിയിരിക്കുന്നു.

വത്സമ്മ മാത്യുവിന്റെ കുട്ടിക്കാലത്തെ ഓർമ്മയിൽ കാര്യമായ തെറ്റുപറ്റിയിട്ടുണ്ടെന്ന് അറിയിക്കട്ടെ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തതു 1964 ജനുവരി 3–ാം തീയതിയാണ്. അതിന് ഏതാണ്ട് പത്തുവർഷം മുൻപ് കൃത്യമായി പറഞ്ഞാൽ 1953 ഡിസം 31–ാം തീയതി രാത്രി 12 മണിക്ക് മാമ്മൻ മാപ്പിള വലിയ ബാവായുടെ ചരമവിവരം അറിയിക്കാൻ സായാഹ്ന പത്രം അച്ചടിക്കാൻ വഴിയില്ലല്ലൊ. മാമ്മൻമാപ്പിളയ്ക്ക് ശേഷം അദ്ദേഹത്തിന്റെ മകൻ ശ്രീ. കെ. എം. ചെറിയാനാണ് പത്രാധിപരായത്. അദ്ദേഹമായിരിക്കും സായാഹ്നപത്രം അടിച്ചിറക്കി വിതരണം ചെയ്തത്.

**അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ**

## ഞായറാഴ്ച വിവാഹം

"വിവാഹം നടത്താൻ ഞായറാഴ്ചയെപ്പോലെ സൗകര്യം മറ്റൊരു ദിവസവും കിട്ടില്ല". ആളുകളുടെ എണ്ണം കൂട്ടാനും ആർഭാടം അതിന്റെ പരകോടിയിൽ കൊഴുപ്പിക്കാനും ഞായർ തന്നെ ഉത്തമം. ഞായർ വിവാഹങ്ങൾ ആവർത്തനമായപ്പോൾ സൺഡേ സ്ക്കൂൾ ഉൾപ്പെടെയുള്ള അദ്ധ്യാത്മീക പ്രസ്ഥാനങ്ങളുടെ നാഥനില്ലാക്കളരികൾ തനിയാവർത്തനമായി. വിശുദ്ധ കുർബാന നമുക്കിക്കൊണ്ട് കുടുംബ ജീവിതത്തിലേക്ക് പദമൂന്നുക. മണവാളനും മണവാട്ടിക്കും അവരുടെ വീട്ടുകാർക്കും സംബന്ധിക്കുന്ന നൂറു കണക്കിന് വിശ്വാസികൾക്കും ഇതിൽപരം "അനുഗ്രഹം" മറ്റെന്താണ്. ഒരു വിവാഹം പതിനഞ്ച് ഇവകകളിലെ കുർബാനയെയും പ്രസ്ഥാനങ്ങളേയും ദോഷകരമായി ബാധിച്ചു. സംബന്ധിച്ച വൈദികരുടെ എണ്ണം 15. അല്ലെങ്കിൽതന്നെ ഈ കുർബാനയും പ്രസ്ഥാനങ്ങളുമൊക്കെ ആർക്ക് വേണം. ഞായർദിനമേളകൾ പള്ളികളേയും ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളേയും അനാഥമാക്കുമ്പോൾ നാഥന്റെ പുറം കുപ്പായമണിഞ്ഞ "വിരുന്നു"കാരുടെമുമ്പിൽ നമുക്ക് കാലി

## വാങ്ങിപ്പോയവർക്കുവേണ്ടി..

*14-ാം പേജിൽ നിന്നു തുടർച്ച...*

പ്രാർത്ഥനയിൽ പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ ദുഷ്ടനിൽ നിന്നും ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ എന്നു ചൊല്ലുന്നതുപോലെ ഹിന്ദുക്കൾ ഇങ്ങനെ പ്രാർത്ഥിക്കുന്നു.

ബ്രഹ്മകാരുണ്യക ഉപനിഷത്തിന്റെ 1-ാം കാണ്ഠം 3-ാം അദ്ധ്യായം 28-ാം വാക്യത്തിൽ ഇപ്രകാരം പറയുന്നു.

അസതോമാ സത്ഗമയാ

തമസോമാ ജ്യോതിർഗമയാ,

മൃത്യോമാ അമൃതംഗമയാ

1. അസതോമാസത്ഗമയാ - അസത്യമായതിൽ സത്യമല്ലാത്തതിൽ നിന്നും എന്നെ സത്യത്തിലേക്ക് നയിക്കണമേ.

2. തമസോമ് ജ്യോതിർഗമയാ- ഇരുട്ടിൽ നിന്നും അന്ധകാരത്തിൽ നിന്നും എന്നെ വെളിച്ചത്തിലേക്ക് നയിക്കണമേ.

ഞാൻ സത്യമാകുന്നു. ഞാൻ ജീവന്റെ വെളിച്ചമാകുന്നു. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നുവെന്നും കർത്താവ് കല്പിക്കുന്നു.

3. മൃത്യോമാ അമൃതംഗമയാ- മരണത്തിൽ നിന്നും എന്നെ മരണമില്ലാത്ത അവസ്ഥയിലേക്ക് നയിക്കണമെ. എന്നെ മരിക്കാൻ അനുവദിക്കരുതേ. പാപത്തിൽ എന്നെ വഴി നയിക്കരുതേ.

പാപത്തിൽ നിന്നും വിടുതൽ പ്രാപിക്കാൻ വേണ്ടിയാണല്ലോ കർത്താവ് നമുക്ക് വേണ്ടി കുരിശിൽ മരിച്ചത്. കുരിശിൽ മരിച്ച കർത്താവ് ഇന്നും ജീവിക്കുന്നു.

പാപത്തിൽ നിന്നും വിടുതൽ പ്രാപിച്ചാൽ നാം മരണമില്ലാത്തവരായി ക്രിസ്തുവിൽ എന്നും ജീവിക്കും. ക്രിസ്തുവിൽ ജീവിച്ചാൽ ഈ ലോകത്തിലെപോലെ വരുവാനിരിക്കുന്ന ലോകത്തിലും ക്രിസ്തുവിൽ അവർ ജീവിക്കും അവർ പ്രാർത്ഥിക്കും. ഈ ലോകത്തിലെ ആളുകൾ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നുവെങ്കിൽ അങ്ങേ ലോകത്തിലിരിക്കുന്നവരും നമുക്ക് വേണ്ടി പ്രാർത്ഥിക്കും. അതുകൊണ്ട് നമ്മൾ മരിച്ചവർക്ക് വേണ്ടിയല്ല ക്രിസ്തുവിൽ ജീവിക്കുന്ന ആത്മാക്കൾക്ക് വേണ്ടി പ്രാർത്ഥിക്കുന്നു. അതാണ് ഓർത്തഡോക്സ് സഭയിലെ വിശ്വാസികൾ ചെയ്യുന്നത്. ■

## ഞായർദിന ചിന്തകൾ..

*35-ാം പേജിൽ നിന്നു തുടർച്ച...*

ക്രിസ്തു നിർവ്വഹിച്ച ദൗത്യം. മാത്രമല്ല ആറുപാത്രങ്ങളിൽ ഉൾക്കൊള്ളുന്ന വെള്ളം വീഞ്ഞായിത്തീർന്നപ്പോൾ അവിടെ വളരെയേറെ സമൃദ്ധിയുടെ അവസ്ഥ കൈവന്നു. അവിടുന്ന് കൃപകൾ ചൊരിയുന്നത് അൽപ്പമായിട്ടോ ഭാഗീകമായിട്ടോ അല്ല, സമൃദ്ധിയുടെ നിറവാണ് അവിടുന്ന് പ്രദാനം ചെയ്യുന്നത്. "അവന്റെ നിറവിൽനിന്ന് നമുക്ക് എല്ലാവർക്കും കൃപമേൽ കൃപ ലഭിച്ചിരിക്കുന്നു". (യോഹന്നാൻ: 1. 16)

പച്ചവെള്ളം വീഞ്ഞാക്കിമാറ്റി എന്നു മാത്രമല്ല, ശ്രേഷ്ഠതരമായ വീഞ്ഞായിത്തീരുകയായിരുന്നു. മണവും ഗുണവും വീര്യവും എല്ലാമുള്ള അവസ്ഥയിലേക്ക് മാറ്റപ്പെട്ടു. യേശുക്രിസ്തു കടന്നുവരുമ്പോൾ വ്യക്തിയുടെ ജീവിതത്തിന് ഉണ്ടാകുന്ന മാറ്റം അത്ഭുതാവഹമാണ്. താളടികളായിക്കിടക്കുന്നവർ ചൈതന്യമാർജ്ജിച്ചവരായി ആത്മീയ തേജസ്സും ശക്തിയും നിറഞ്ഞവരായി രൂപാന്തരപ്പെടുന്നു. യോഹന്നാൻ ഈ സംഭവത്തേപ്പറ്റി സുവിശേഷത്തിൽ എഴുതുമ്പോൾ തന്റെതന്നെ ജീവിതത്തിൽ യേശു വരുത്തിയ അത്ഭുത പരിവർത്തനം ഓർത്തിട്ടുണ്ടാവും.

ഈ നോമ്പിലേക്ക് പ്രവേശിക്കുമ്പോൾ ഇപ്രകാരമുള്ള ഒരു പ്രതീക്ഷയോടും പ്രാർത്ഥനയോടും നമുക്ക് കടന്നുവരാം. ■

ടറുകയാണോ?

**ഫാ. ചെറിയാൻ ടി. സാമുവേൽ,**
**വഞ്ചിത്ര** ■

## 'മൺമറയുന്നു'

അഭി. തേവോദോസ്യോസ് തിരുമേനിയുടെ വാർത്തകളും ചിത്രങ്ങളും മാധ്യമങ്ങൾക്ക് നൽകുന്നതിൽ സഭ പരാജയപ്പെട്ടു. ചരമവാർത്ത ഒഴികെ മറ്റൊന്നും ഒരൊറ്റ മാധ്യമത്തിലും ഞങ്ങൾ കണ്ടില്ല (ചാനൽ ഉൾപ്പെടെ).

അല്ലെങ്കിലും തിരുമേനിയെ പെരുപ്പിച്ചു കാട്ടിയിട്ട് അവർക്കെന്തു മെച്ചം? മന്ത്രിമാരെ തെറിവിളിക്കുകയും, ഇടയലേഖനം ഇറക്കുകയും ചെയ്യുന്നവർക്കാണ് ന്യൂസ് വാല്യു. ഉത്തരേന്ത്യയിലെ പാവപ്പെട്ടവന്റെ കണ്ണീരിനെന്തു വില. എന്തായാലും തിരുമേനിയെപ്പറ്റി പുറം ലോകത്തിന് അറിയാനുള്ള ഒരു അവസരമായിരുന്നു അത്.

പരുമലപ്പെരുന്നാളിന്റെ ചിത്രവും അകത്ത് കറുത്ത് ഒതുങ്ങിയപ്പോൾ. പുറം പേജുകളിൽ ഷാപ്പു ലേലത്തിന്റെ വർണ്ണവാർത്തകൾ കണ്ടു. ഞങ്ങളുടെ എഡിഷനുകളിൽ ഇങ്ങനെയൊക്കെയാണേ. തള്ളാനാളില്ലാത്ത വാർത്തകൾ മൺമറയുന്ന കാലം. നാം മുന്നോട്ട്.

**മാത്യു കെ. കുളത്തുപ്പുഴ.** ■

*For Favours Received*



Leelamma Joseph
Madathilethu, Kattoor

# സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്

## ഷാർജ, യു.എ.ഇ.

### അപേക്ഷകൾ ക്ഷണിക്കുന്നു

'മരുഭൂമിയിലെ പരുമല' എന്നറിയപ്പെടുന്ന ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക കഴിഞ്ഞ കാൽ നൂറ്റാണ്ടായി നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ തുടർച്ചയായി നിർധനരും നിരാലംബരും ആയവരിൽ നിന്നും ജാതിമത ഭേദമെന്യേ താഴെ പറയുന്ന വിഭാഗങ്ങളിലേക്കായി അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷയോടൊപ്പം അതാതു വിഭാഗത്തിനനുസൃതമായി ആവശ്യപ്പെട്ടിരിക്കുന്ന രേഖകളും ഉണ്ടായിരിക്കേണ്ടതാണ്. എല്ലാ രേഖകളും വികാരി സാക്ഷ്യപ്പെടുത്തിയിരിക്കണം.

**1. വിദ്യാഭ്യാസം** **2. ചികിത്സാ സഹായം** **3. പൊതുസഹായം**

**4. വിവാഹസഹായം (ഓർത്തഡോക്സ് വിശ്വാസികൾക്ക് മാത്രം)**

2008 ഓഗസ്റ്റ് 31-ാം തീയതിക്കകം അപേക്ഷകൾ സാധാരണ തപാലിൽ ലഭിച്ചിരിക്കേണ്ടതാണ്. ബന്ധപ്പെട്ട രേഖകൾ ഇല്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. ശുപാർശ്ശ ചെയ്യുന്ന വികാരിയുടെയും, അപേക്ഷകന്റെയും പൂർണ്ണമായ പേരും മേൽവിലാസവും രേഖപ്പെടുത്തിയിരിക്കേണ്ടതാണ്.

**അപേക്ഷ അയയ്ക്കേണ്ട വിലാസം:-**

**The Vicar (S.G.O.C.C.)**
**St. Gregorios Orthodox Church,**
**P.O. Box. 2229, Sharjah, U.A.E.**

**അപേക്ഷകൾക്കൊപ്പം ഉണ്ടായിരിക്കേണ്ട രേഖകൾ**

**വിദ്യാഭ്യാസം:-**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ്ശക്കത്ത്
2) വിദ്യാഭ്യാസം ചെയ്യുന്ന സ്ഥാപനത്തിൽ നിന്നും, പഠിക്കുന്നു എന്നുള്ളതിന് സാക്ഷ്യ പത്രം

**ചികിത്സാ സഹായം:-**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ്ശക്കത്ത്
2) ഡോക്ടറുടെ പക്കൽ നിന്നും ചികിത്സാ സർട്ടിഫിക്കറ്റ്

**പൊതുസഹായം:-**

അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ്ശക്കത്ത്

**വിവാഹസഹായം (ഓർത്തഡോക്സ് വിശ്വാസികൾക്ക് മാത്രം):**

1) അപേക്ഷകന്റെ വാസസ്ഥലത്തുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെ ശുപാർശ്ശക്കത്ത്
2) വിവാഹ കുറിയുടെ പകർപ്പ്

(കുറിപ്പ്: അപേക്ഷയോടൊപ്പം അയയ്ക്കുന്ന ശുപാർശ്ശക്കത്ത്/സാക്ഷ്യപത്രം/സർട്ടിഫിക്കറ്റ്/ എന്നിവയിൽ സാക്ഷ്യപ്പെടുത്തുന്ന ആളിന്റെ ഒപ്പും പള്ളിയുടെ/സ്ഥാപനത്തിന്റെ സീലും ഉണ്ടായിരിക്കണം)

**St. Gregorios Orthodox Church, P.O. Box: 2229, Sharjah, U.A.E.**
**Tel: 00971 6 5669622, Fax: 00971 6 5663579**
**www.gulfparumala.net**




വാർത്തകൾ

## തെരഞ്ഞെടുത്തു



ഇടുക്കി ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. ജോർജ്ജ് വർഗീസ്

## തറക്കല്ലിട്ടു

തൂത്തുക്കുടിയിൽ പരുമല കൊച്ചുതിരുമേനിയുടെ നാമത്തിൽ നിർമ്മിക്കുന്ന ദേവാലയത്തിന് തൂത്തുക്കുടി കോറമ്പത്തുത്ത് മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ 26-11-07 തിങ്കളാഴ്ച ശിലാസ്ഥാപനം നടത്തി. വികാരി ഫാ. ഡേവിഡ് കോശി, ട്രസ്റ്റി ശ്രീ. റ്റി. തോമസ്, സെക്രട്ടറി ശ്രീ. ദനി, ബ്രദർ സ്ലീബാ ഇടവകാംഗങ്ങൾ തദ്ദേശ വാസികൾ എന്നിവർ സംബന്ധിച്ചു.

## OSSAE-OKR വാർഷിക സമ്മേളനം

ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസിയേഷൻ ബാഹ്യകേരള റീജിയന്റെ (ossae-okr)വാർഷീക സമ്മേളനം സെപ്റ്റംബർ 29-30 തീയതികളിൽ നാഗ്പൂർ സെമിനാരിയിൽ വച്ച് പ്രസിഡന്റ് അഭി. യാക്കോബ് മാർ ഐറേനിയസിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ചടങ്ങുകൾക്ക് റീജിയണൽ ഡയറക്ടർ ഫാ. ഡോ. റജി മാത്യൂസ്, ഫാ. നൈനാൻ കെ. ജോർജ്, ഫാ. അലക്സ് ദാനിയേൽ, ഫാ. ഷാജി പി. ജോൺ, ഡോ. ഐപ്പ് വർഗീസ്, ശ്രീ. ബിജി ഫിലിപ്പ് എന്നിവർ നേതൃത്വം നൽകി. ഫാ. ബിജേഷ് ഫിലിപ്പ്, അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയോസ് എന്നിവർ ക്ലാസ്സുകൾ എടുത്തു.

ssfc പരീക്ഷയിൽ ഉന്നതവിജയം കരസ്ഥമാക്കിയ ഐവിൻ റേച്ചൽ കോശി (അബുദാബി, ഒന്നാംറാങ്ക്) മിന്റു മേരി ജോൺ (കുവൈറ്റ്, രണ്ടാംറാങ്ക്, റൂബി പാക്കോ (പുനെ-മൂന്നാം റാങ്ക്) എന്നിവർക്കുള്ള സമ്മാന വിതരണവും ബോംബെ ഭദ്രാസനത്തിൽ നിന്നും വിരമിക്കുന്ന ഡയറക്ടർ ശ്രീ. ജോസി ഏബ്രഹാമിന് യാത്രയയപ്പും സമ്മേളനത്തിൽ നൽകപ്പെട്ടു.



## എയർ ഇൻഡ്യാ അദ്ധ്യാപക അവാർഡ് ഡോ. ഐസക് പാമ്പാടിക്ക്



എയർ-ഇൻഡ്യയും മനോരമയും ചേർന്ന് സംഘടിപ്പിച്ച Broad Outlook Wearner Teacher അവാർഡിന് പാമ്പാടി കെ. ജി. കോളജ് അദ്ധ്യാപകൻ ഡോ. ഐസക് പാമ്പാടി അർഹനായി. പാഠ്യ, പാഠ്യേതര, ഗവേഷണ രംഗങ്ങളിലെ മികവ് കണക്കിലെടുത്താണ് അവാർഡ്. മലങ്കര ഓർത്തഡോക്സ് സഭവക കോളേജുകളുടെ ഗവേണിംഗ് ബോർഡ് അംഗവും, എം.ജി.ഒ.സി.എസ്.എം. അസിസ്റ്റന്റ് ട്രഷററും, കോട്ടയം ഭദ്രാസന കൗൺസിൽ അംഗവുമാണ് ഡോ. ഐസക്ക്.

## നിലമ്പൂർ സെന്റർ കൺവൻഷൻ

വർഷം തോറും നടത്തിവരാറുള്ള നിലമ്പൂർ സെന്റർ ഓർത്തഡോക്സ് കൺവൻഷ്യന്റെ 35-മത് യോഗം 2008 ജനുവരി 20 മുതൽ 26 തീയതികളിൽ ചുങ്കത്തറ സെന്റ് ജോർജ് പള്ളി നഗറിൽ നടത്തപ്പെടുന്നു. ഭക്തി നിർഭരമായ പ്രസ്തുത കൺവൻഷൻ മലബാറിലെ അറിയപ്പെടുന്ന ഓർത്തഡോക്സ് സഭയുടെ വലിയ കൺവൻഷൻ ആണ്.

**നിലമ്പൂർ ഓർത്തഡോക്സ് കൺവൻഷൻ നടത്തപ്പെടുന്ന ചുങ്കത്തറയിൽ മലങ്കരസഭാ മാസികയുടെ പ്രത്യേക ഏജൻസി ഓഫീസ് പ്രവർത്തിക്കുന്നതാണ്. പുതുതായി വരിക്കാരാകുവാനും, വരിസംഖ്യ പുതുക്കുവാനും അവസരം ഉണ്ടായിരിക്കും.**

## അദ്ധ്യാപക പരിശീലന ക്യാമ്പ്

തിരുവനന്തപുരം ഭദ്രാസന സൺഡേസ്ക്കൂൾ അധ്യാപക പരിശീലന ക്യാമ്പ് 2007 ഡിസംബർ 8, 9 തീയതികളിൽ അഞ്ചൽ സെന്റ് ജോർജ് പള്ളിയിൽ വച്ച് നടന്നു.

## ആദരാഞ്ജലികൾ



കോട്ടയം:- ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസർ മലങ്കരസഭ മാസിക എഡിറ്റോറിയൽ ബോർഡ് മെമ്പർ, സൺഡേസ്ക്കൂൾ മുൻ ഡയറക്ടർ ജനറലുമായ ഫാ. റ്റി. ജെ. ജോഷ്വായുടെ ഭാര്യ, കേരള സംസ്ഥാന ഹെൽത്ത് സർവ്വീസ് മുൻ അഡീഷണൽ ഡയറക്ടർ ജനറൽ ഡോ. മറയാമ്മ ജോഷ്വ (78) നിര്യാതയായി. സംസ്ക്കാര ശുശ്രൂഷ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ പള്ളം സെ. പോൾസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

മലങ്കരസഭ മാസികയുടെ പ്രാർത്ഥനാനിർഭരമായ ആദരാഞ്ജലികൾ സമർപ്പിക്കുന്നു.





## യു.എ.ഇ. സോണൽ കോൺഫ്രൻസ്



ഷാർജ:- സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ നടന്ന അഖില മലങ്കര മർത്തമരിയം വനിതാ സമാജം അഞ്ചാമത് യു.എ.ഇ. സോണൽ കോൺഫറൻസ്, മലങ്കരസഭ മാഗസിൻ എഡിറ്റർ ഫാ. ടി. എ. ഇടയാടി ഉദ്ഘാടനം ചെയ്തു. സോണൽ വൈസ് പ്രസിഡന്റ് ഫാ. കോശി തോമസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ദുബായ് സെന്റ് തോമസ് കത്തീഡ്രൽ വികാരി ഫാ. പി. കെ. തോമസ് ഷാർജ ഇടവക വികാരി ഫാ. സജി യോഹന്നാൻ, ഷാർജ ഇടവക സെക്രട്ടറി അലക്സ് വർഗീസ്, ഡോ. സാറാമ്മ ചെറിയാൻ എന്നിവർ ആശംസാ പ്രസംഗം നടത്തി. മർത്തമറയം സമാജം ഷാർജ ഇടവക സെക്രട്ടറി ജെസ്സി ഫിലിപ്പ് വേദഭാഗം വായിച്ചു.

ഈ വർഷത്തെ ചിന്താവിഷയമായ "ഇതു ദുഷ്ക്കാലമാകയാൽ സമയം തക്കത്തിൽ വിനിയോഗിച്ചുകൊൾവിൻ" എന്നതിനെ ആസ്പദമാക്കി ഫാ. ടി. എ. ഇടയാടി ക്ലാസ്സുകൾ എടുത്തു. മർത്തമറിയം സമാജം ഷാർജ ഫുജൈറ, അലൈൻ യൂണിറ്റുകൾ ഗാനങ്ങൾ ആലപിച്ചു. ഉച്ചയ്ക്കു ശേഷം വിവിധ മത്സരങ്ങളും ക്വിസ്സ് മത്സരങ്ങളും നടത്തുകയുണ്ടായി. ക്വിസ്സ് മത്സരത്തിൽ ഷാർജ യൂണിറ്റ് ഒന്നാം സമ്മാനം കരസ്ഥമാക്കി. സോണൽ സെക്രട്ടറി റൂബി മാത്യു പങ്കെടുത്തവർക്ക് കൃതജ്ഞത അർപ്പിച്ചു.

## വാർഷിക പൊതുയോഗം

**കട്ടപ്പന:** ഇടുക്ക ഭദ്രാസന വാർഷിക പൊതുയോഗം ഭദ്രാസനാസ്ഥാനമായ ഗത്സിമോൻ അരമനയിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഭദ്രാസന സെക്രട്ടറിയായി ഫാ. ജോർജ് വർഗീസിനെ യോഗം തെരഞ്ഞെടുത്തു. കൗൺസിലംഗങ്ങളായി ഫാ. ഏ. വി. കുര്യൻ, ഫാ. കുര്യാക്കോസ് വർഗീസ്, കോശി ജോർജ്, ഏബ്രഹാം ജേക്കബ്, കെ. ഏ. ജോർജ്, മോൻസി വർഗീസ് എന്നിവരെയും ഓഡിറ്റർമാരായി ഫാ. എൻ. വി. ഏലിയാസ്, ഇ. കെ. കുര്യൻ എന്നിവരെയും തെരഞ്ഞെടുത്തു.

ഭദ്രാസന അഡ്മിനിസ്ട്രേറ്റർ ഫാ. സൈമൺ സ്കറിയ, ഭദ്രാസന സെക്രട്ടറി ഫാ. ജോർജ് വർഗീസ്, ഫാ. ഏ. വി. കുര്യൻ, ഫാ. ബിജു ആൻഡ്രൂസ്, ഫാ. കുര്യാക്കോസ് ചാണ്ടി, ഡോ. രാജു ഫിലിപ്പ്, സാജൻ ജോർജ്, സി. കെ. ജേക്കബ്, അഡ്വ. വി. കെ. കുര്യാക്കോസ്, സി. തോമസ് തുടങ്ങിയവർ പ്രസംഗിച്ചു.

## ഒന്നാം റാങ്ക്



എം.ജി. യൂണിവേഴ്സിറ്റി 2007 ഒക്ടോബറിൽ നടത്തിയ എം.ഡി.എ. ഫൈനൽ പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയനിതാ സുസൻ സാബു. വാകത്താനം ജറുശലേം സെന്റ് മേരീസ് ഇടവകാംഗമായ നിത വാകത്താനത്ത് കോയിപ്പുറത്ത് സാബുവിന്റെയും ഗീതയുടെയും മകളാണ്.

## സമ്മാനാർഹർ



സൺഡേസ്ക്കൂൾ, സഹപാഠ്യമത്സരത്തിൽ മലബാർ സോൺ, ജൂനിയർ വിഭാഗം, വേദവാകൃമത്സരത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ തോമസ് പി. തോമസ് ബത്തേരി ഭദ്രാസനത്തിൽ തോട്ടാമൂല സെന്റ് കുറിയാക്കോസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയാണ്. മീനങ്ങാടി പടിഞ്ഞാറ്റുകരയിൽ ഫാ. പി. എം. തോമസിന്റെയും റേച്ചൽ തോമസിന്റെയും മകനാണ്.

## Shiksha Bharathi Award



Bhilai- St. Thomas College, Bhilai achieved another milestone in its illustrious March in the field of education when Principal, Dr. Reny George became the recipient of the prestigious Shikha Bharati Awad 2007 conferred by the Indian Achievers Forum, New Delhi. This award is given annuallyfor recognizing outstanding contributions made by colleges towards the excellence of education in India. This year Dr. George was one of the Sixteen Principals from all over India to be honored with this award.



വാർത്തകൾ

# തിരുവിതാംകോട് അരപ്പള്ളി തീർത്ഥാടന കേന്ദ്രമായി



*ധന്യനിമിഷം: തിരുവിതാംകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി രാജ്യാന്തര തീർത്ഥാടന കേന്ദ്രമായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവ പ്രഖ്യാപിക്കുന്നു. ബർസ്ലിബി റമ്പാൻ, ക്രിസ്റ്റഫോറസ് റമ്പാൻ, ഫാ. ജോസഫ് സാമുവൽ കറുകയിൽ, എ.വി. ബെല്ലാർ എം.പി., മന്ത്രി മാത്യു ടി. തോമസ്, തക്കല രൂപതാ ബിഷപ്പ് ഡോ. ജോർജ് ആലഞ്ചേരി, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, പി.എച്ച്. കുര്യൻ എന്നിവർ സമീപം.*

**തിരുവനന്തപുരം:-** മാർത്തോമ്മാ ശ്ലീഹാ എ.ഡി. 63-ൽ സ്ഥാപിച്ച തിരുവിതാംകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി (അരപ്പള്ളി) സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ സെന്റ് തോമസ് തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചു. 'മലങ്കരസഭയുടെ പൈതൃകസ്വത്തായി നിലകൊള്ളുന്ന തിരുവിതാംകോട് സെന്റ് മേരീസ് ദേവാലയത്തിന്റെ പ്രാധാന്യം കണക്കിലെടുത്ത് ഈ പുണ്യപുരാതന ദേവാലയത്തെ രാജ്യാന്തര സെന്റ് തോമസ് തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കുന്നു' പള്ളിയങ്കണത്തിൽ തടിച്ചുകൂടിയ വൻ ജനാവലിയെ സാക്ഷിയാക്കി ബാവാ പ്രഖ്യാപിച്ചു.

പ്രഖ്യാപനത്തിനു മുൻപായി പള്ളിയോടു ചേർന്ന് അരക്കോടി രൂപ ചെലവാക്കി നിർമിക്കുന്ന പള്ളിമേടയുടെയും മാർത്തോമ്മാ മ്യൂസിയത്തിന്റെയും ശിലാസ്ഥാപനവും ബാവാ നിർവഹിച്ചു.

ഇവിടെ നിന്ന് 52 കിലോമീറ്റർ അകലെ കന്യാകുമാരി ജില്ലയിൽ തക്കലയ്ക്കു സമീപം സ്ഥിതിചെയ്യുന്ന പള്ളി ലോകത്തിലെ തന്നെ ഏറ്റവും പഴക്കമുള്ള പള്ളി കെട്ടിടങ്ങളിലൊന്നായാണ് കരുതപ്പെടുന്നത്. മതേതരത്വത്തിന്റെയും, മത സഹിഷ്ണുതയുടെയും, സാഹോദര്യത്തിന്റെയും പ്രതീകമായി തീർത്ഥാടക കേന്ദ്രം മാറണമെന്ന് ഇതു സംബന്ധിച്ച് സ്മരണിക പ്രകാശനം ചെയ്ത് മന്ത്രി മാത്യു ടി. തോമസ് പറഞ്ഞു. പള്ളിയെ അതിന്റെ തനിമയോടനുബന്ധിച്ച് തീർത്ഥാടകർക്കായി മൂന്നുകോടി രൂപ മുടക്കി ധ്യാനമന്ദിരവും ഹോസ്റ്റലും പണിയുമെന്ന് തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അറിയിച്ചു.

## ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ മിഷന് ഗവേണിംഗ് ബോർഡ്

**കട്ടപ്പന:-** ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ മിഷൻ വാർഷിക പൊതുയോഗം നെറ്റിത്തൊഴുവിൽ പ്രസിഡന്റ് പൗലോസ് മാർ മലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു.

ഫാ. ജോർജ് വർഗീസ് (വൈസ് പ്രസിഡന്റ്), ഡോ. രാജു ഫിലിപ്പ് (സെക്രട്ടറി), ടി.സി. വർഗീസ് (ട്രഷറർ) എന്നിവരുൾപ്പെടെ പതിനൊന്ന് അംഗ ഭരണ സമിതിയെ പൊതുയോഗം തെരഞ്ഞെടുത്തു.

## സഭാചരിത്ര വിജ്ഞാന കോശം പ്രകാശനം

**തുമ്പമൺ:-** ഫാ. ഡോ. ജോസഫ് ചീരൻ രചിച്ചതും മാങ്ങാനം കോട്ടയ്ക്കൽ പബ്ലിഷേഴ്സ് പ്രസാധനം ചെയ്തതുമായ ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാന കോശം ഡിസം. 27-നു ഇവിടെ നടക്കുന്ന വിദ്യാർത്ഥി പ്രസ്ഥാന ശതവാർഷിക സമ്മേളനത്തിൽ വച്ചു ശ്രേഷ്ഠ നിയുക്ത കാതോലിക്കാബാവ പ്രകാശനം ചെയ്തു. സി. കെ. കൊച്ചുകോശി ഐ.എ.എസ്. (റിട്ട.) ഡോ. ജോർജ് വർഗീസ്, ന്യൂഡൽഹി, ഫാ ജോസഫ് ചീരൻ, അഡ്വ. പി. സി. മാത്യു, കുന്നംകുളം എന്നിവർ പ്രസംഗിച്ചു. ആദ്യകോപ്പി മിയാമ പുന്നൻ കോയമ്പത്തൂർ ഏറ്റുവാങ്ങി.

## പ്രസംഗ പരിശീലന കളരി

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം (MGOCSM) ഹൈസ്ക്കൂൾ പ്ലസ്ടു വിദ്യാർത്ഥികൾക്കായി 2008 ജനുവരി 26, 27, 28 തീയതികളിൽ ആലുവ സ്റ്റുഡന്റ് സെന്ററിൽ പ്രസംഗ പരിശീലനക്കളരി സംഘടിപ്പിക്കും. തെരഞ്ഞെടുക്കപ്പെട്ട 30 കുട്ടികൾക്ക് പ്രവേശനം ലഭിക്കും.

പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ഇടവക വികാരിയുടെ ശുപാർശ, വിദ്യാഭ്യാസ സ്ഥാപനത്തിലെ സാക്ഷ്യപത്രം എന്നിവ സഹിതം ഡയറക്ടർ, പ്രസംഗകളരി, എം.ജി.ഒ.സി.എസ്.എം. സെന്റർ, യു.സി. കോളേജ് പി.ഒ. ആലുവ-683102 എന്ന വിലാസത്തിൽ ജനുവരി 15-നു മുമ്പ് അപേക്ഷിക്കണം.

# — ദൈവകൃപയുടെ തണലിൽ പത്തു വർഷം —
# സെന്റ് ബേസിൽ ഗോസ്പൽ ടീം പത്തനംതിട്ട

**ആത്മീയ നവോത്ഥാനത്തിനും ദൈവീകരണ ശുശ്രൂഷയ്ക്കും ആതുരസേവനത്തിനും സജ്ജമായ സഞ്ചാരസുവിശേഷ സംഘം.**

11–ാം വയസ്സിലേക്ക് പ്രവേശിക്കുന്ന പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീം ഇതിനോടകം 500–ലധികം സ്ഥലങ്ങളിൽ ശുശ്രൂഷ നിർവ്വഹിച്ചുകഴിഞ്ഞു. കേരളത്തിലും കേരളത്തിനു വെളിയിലും, ഭാരതത്തിനു വെളിയിലും വിവിധ സ്ഥലങ്ങളിൽ ശുശ്രൂഷ പൂർത്തീകരിക്കുവാൻ ദൈവം ഇടയാക്കിയതിനെ ഞങ്ങൾ നന്ദിയോടെ സ്മരിക്കുന്നു.

മസ്ക്കറ്റ്, സോഹാർ, സലാല, കുവൈറ്റ്, അഹമ്മദി, തുടങ്ങിയ സ്ഥലങ്ങളിൽ ശുശ്രൂഷ അനുഗ്രഹകരമായി നിർവ്വഹിക്കപ്പെട്ടു.



**ഒരു സ്ഥലത്തെ പ്രധാന ശുശ്രൂഷകൾ**

**മൂന്നു ദിവസം വൈകുന്നേരങ്ങളിലായി ക്രമീകരിക്കുന്ന ശുശ്രൂഷകളിൽ ഒന്നാം ദിവസം പ്രത്യേകമായി സമർപ്പണ ശുശ്രൂഷയും രണ്ടാം ദിവസം അനുതാപത്തിന്റെ ശുശ്രൂഷയും മൂന്നാം ദിവസം സൗഖ്യദാന മദ്ധ്യസ്ഥ പ്രാർത്ഥനയും നടത്തുന്നു. ഓരോ ദിവസവും അര മണിക്കൂർ സംഗീത ആരാധനയ്ക്കായി മാറ്റിവയ്ക്കുന്നു. 1 മണിക്കൂർ സമയം വചന ശുശ്രൂഷയ്ക്കായി നീക്കിവയ്ക്കുന്നു.**

| | | |
|---|---|---|
| രക്ഷാധികാരി | : | അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ |
| പ്രസിഡന്റ് | : | ഫാ. ടൈറ്റസ് ജോർജ് |
| വൈസ് പ്രസിഡന്റ് | : | ഫാ. റ്റി. എ. ഇടയാടി |
| കൺവീനർ | : | ഫാ. അലക്സ് കെ. ജോയി |
| ട്രഷറാർ | : | ഫാ. റോയി മാത്യു |

**അംഗങ്ങൾ**

യാക്കൂബ് റമ്പാൻ, ഫാ. ചെറിയാൻ ടി. സാമുവൽ, ഫാ. ജിജി സാമുവൽ, ഫാ. ഡോ. വി. എം. ഏബ്രഹാം, ഫാ. സജി തോമസ്, ഫാ. ബിജു മാത്യൂസ്, ഫാ. ജോർജ് വർഗീസ്, ഫാ. മാത്യൂസ് ജോൺ, ഫാ. ജോർജ് പ്രസാദ്, ഫാ. ജോർജ് ഡേവിഡ്, ഡീ. ബിനോജി മാത്യൂസ്, ജിജോ ചേരിയിൽ

- സഭയുടെ വി. പാരമ്പര്യത്തിൽ അധിഷ്ഠിതമായ ശുശ്രൂഷ...
- ശ്രേഷ്ഠ വൈദികരാൽ നയിക്കപ്പെടുന്ന ശുശ്രൂഷകൾ...
- ദേവാലയത്തിലും പ്രത്യേക സ്ഥലങ്ങളിലും ശുശ്രൂഷകൾ ക്രമീകരിക്കാം...
- ദൈവനാമമഹത്വത്തിനായി, സഭയുടെ കൊമ്പുയരുവാൻ ഒരുക്കപ്പെടുന്ന ശുശ്രൂഷകൾ...
- വരിക, പ്രാർത്ഥിക്കുക, അനുഗ്രഹം പ്രാപിക്കുക.

Advt.

completed 10 years of service

# ST. BASIL GOSPEL TEAM, PATHANAMTHITTA

## Mobile Gospel Team for Spiritual Renewal & Development Activities



Our Patron
H.G. Philipose Mar Eusebius





The Mission to the Epidemics: H.B. Paulose Mar Milithios Inagurated the distribution of foodkits for the Chickengunia affected area



The Mission to the Destitutes



Fr. M.D. John (Manager) Inagurating Parumala Perunal Retreats & Music Session

## OUR WORKS

### Spiritual

- Music Services
- Retreats and Devotional talks
- Ministry of Healing
- Gospel Preaching
- Counseling

### Communication

- Literature publication - Booklets, Songs books, Magazine etc.
- Film shows
- Bible Distribution.

### Developmental Activities

- Relief works
- Charity works
- Pastoral Ministry to the addicted
- Mission to the Families, Children, Teenagers, Youths.

**www. stbasilgospelteam.com**


**Please Contact:-**

The Convener,
St. Basil Gospel Team
Basil Aramana, Pathanamthitta
Tel: 0468-2222243

9495542677 (Convener)
9447300908 (Vice-President)
9446188383 (Treasurer)




*"Sing a New song to our Lord"* The team leading the music session of Central Travancore Orthodox Convention

**THE MALANKARA SABHA,**
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*



ഭാരത നസ്രാണി പാരമ്പര്യത്തിന്റെ പുകൾകൊണ്ട തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കപ്പെട്ട തിരുവിതാംകോട് സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളി (അരപ്പള്ളി). മാർത്തോമ്മാശ്ലീഹായാൽ എ.ഡി. 63-ൽ സ്ഥാപിക്കപ്പെട്ട അരപ്പള്ളി ഏഴരപ്പള്ളികളിൽ ഒന്നാണ്.

തിരുവനന്തപുരത്തുനിന്നും 52 കിലോമീറ്റർ അകലെ കന്യാകുമാരി ജില്ലയിൽ തക്കലയ്ക്കു സമീപം സ്ഥിതിചെയ്യുന്ന ഈ പള്ളി ലോകത്തിലെ തന്നെ ഏറ്റവും പഴക്കമുള്ള പള്ളികളിലൊന്നാണ്.

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHIC SYSTEM & CO., MALLAPPALLY FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-